തീരത്തിൽ ഉപരക്ഷകന്മാരുമൊന്നിച്ച് പാളയമടിച്ചു താമസിക്കയും ചെയ്തുവല്ലൊ. അപ്പോൾ കേവലം ഔദ്ധത്യനിമിത്തം ക്രോധാവിഷ്ടന്മാരായി അവിടത്തോടെതിരിട്ട് ശിബിരത്തെ ഉപരോധിച്ചവരായ ആര്യരാജാക്കന്മാർ അസംഖ്യം പേരെയും അവിടുന്ന ഏകാകിയായി യുദ്ധംചെയ്തു പരാജിതരാക്കിയ കഥ ഇന്നും ഈ ലോകത്തിൽ സുപ്രസിദ്ധമാണല്ലൊ? ഈ വിധം അനന്യസാധാരണമായ യുദ്ധവൈദഗ്ദ്ധ്യത്തോടുകൂടി വിലസുന്ന അവിടുന്ന് ഉത്തരദേശത്തിലേക്ക യുദ്ധോദ്യുക്തനായ് പ്രസ്ഥാനം ചെയ്യുമെന്നു ശ്രുവിച്ചാൽതന്നെ അവിടത്തോടു എതിർത്തുനില്പാൻ ആരാണു വരാനുള്ളതു്? എതിരിട്ടാലും ഭവാനെ ജയിക്കുവാൻ നിസ്സത്വന്മാരായ അവർക്ക് ആർക്കാനും അല്പമെങ്കിലും സാധിക്കുന്ന കാര്യമാണോ? അതു് തീരെ അസാദ്ധ്യമെന്നല്ലാ ദുസ്സാദ്ധ്യവും തന്നെയാണു്. ആയതുകൊണ്ടു അവിടത്തെ ഉത്തരദേശയാത്രയെക്കുറിച്ചുള്ള വർത്തമാനത്തെ അവിടങ്ങളിലുള്ള ആര്യരാജാക്കന്മാർ ആദ്യമേതന്നെ പത്രങ്ങൾ മുഖേന ഉടനടി സുജ്ഞാതമാക്കയുംവേണം." എന്നു സവിനയമുണർത്തിച്ചു.

അതുകേട്ടു് ചെങ്കുട്ടുവന്റെ ഹിതകാംക്ഷിയായ "അഴുമ്പിൽവേൾ" എന്ന മറെറാരു സചിവപ്രധാനി സഭാസ്ഥാനത്തിൽനിന്നും പൊടുന്നനെ ഉത്ഥാനംചെയ്തിട്ടു മഹാരാജവര്യനെ അഭിവാദനംചെയ്തുകൊണ്ടു് ഇപ്രകാരമുണർത്തിച്ചു. "പുണ്യശ്ലോകനായ ഹേ! മണ്ഡലേശ്വരാ നാം നമ്മുടെ പ്രസ്ഥാനോദ്ദേശത്തെ ഉത്തരദേശരാജാക്കന്മാർക്ക് പത്രങ്ങൾമൂലം അറിയിച്ചിട്ടു് യാതൊരാവശ്യവുമില്ല. എന്തുകൊണ്ടെ

ന്നാൽ സകല രാജസ്ഥാനങ്ങളിലുമുള്ള താപസശ്രേഷ്ഠന്മാരും ഇവിടെ നിഗൂഢമായി നിവസിക്കുന്നുണ്ടു്. ആയതുകൊണ്ടു് നമ്മുടെ നാട്ടിൽതന്നെ വിവരം പെരുമ്പറയടിച്ചറിയിച്ചാൽ അവർ ആ ജൈത്രയാത്രാമന്ത്രത്തെ താന്താങ്ങളുടെ ക്ഷിതിഭൃത്തുകളെ താമസംവിനാ, ധരിപ്പിച്ചുകൊള്ളും. ഇതാണു് ഏററവും ഉത്തമമായ ഉപായമെന്നുള്ളസ്വാമിവാക്യയെ സാദരം ധരിപ്പിച്ചു.

ചെങ്കുട്ടവൻ തദനന്തരം സമ്മതിക്കയും തദനന്തരം അദ്ദേഹത്തിന്റെ ആജ്ഞാനുസരണം മന്ത്രിപുംഗവന്മാർ ആ മഹാരാജാവിന്റെ ഉത്തരദേശത്തിലേക്കുള്ള പ്രയാണത്തെപ്പററി നഗരമെങ്ങും അതിപ്രസന്നമായി പെരുമ്പറയടിച്ചു പ്രസിദ്ധപ്പെടുത്താൻ വേണ്ട ഏർപ്പാടുചെയ്കയും ചെയ്തു. ഉടനെ രാജഭൃത്യന്മാർരാജകീയമായ ഒരു വാരണവീരോപരി പട്ടുവസ്ത്രാലംകൃതമായ ഒരു പെരുമ്പറയെ ഏററവും ഭംഗിയാംവണ്ണം ആരോഹണം ചെയ്യിച്ചു്, "ഞങ്ങളുടെ ചക്രവർത്തി വീരപത്നിക്കു വീരപ്രതിമ ചെയ്യാൻ ശിലകൊണ്ടു വരുന്നതിനുവേണ്ടി ഹിമാചലപര്യന്തം ജൈത്രയാത്രയായി എഴുന്നള്ളാൻ നിർദ്ധാരണം ചെയ്തിരിക്കുന്നു. ആയതുകൊണ്ടു് സമീപസ്ഥന്മാരും വിദൂരസ്ഥന്മാരും ആയ സകലരാജാക്കന്മാരും വേണ്ട ഉപഹാരപദാർത്ഥങ്ങളോടുകൂടി ആ പൊന്നുതിരുമേനിയെ സമയം കണ്ടു് തിരുമുഖം കാണാൻ സമാഗതരായാലും. അപ്രകാരം അനുസരിച്ചില്ലെങ്കിൽ അവർ നാടുവിട്ടു വിദൂരങ്ങളായ വനാന്തരങ്ങളിലേക്കോ, പാരാവാരമദ്ധ്യത്തിലുള്ള ദ്വീപാന്തരങ്ങളിലേക്കോ,

പലായനം ചെയ്യാലും" എന്നുച്ചൈസ്സ്വരം പറയടിച്ചറിവിച്ചു. ഈ വീരോദന്തം ദാവാനലമെന്നപോലെ നാനാദിഗന്തങ്ങളിലും വിസൃമരങ്ങളായി.

നഗരം മുഴുവനും പെരുമ്പറമുഴക്കി യാത്രാവർത്തമാനം വിസർപ്പണം ചെയ്തതിൽ പിന്നീട് ചേര ചക്രവർത്തി ആസ്ഥാനമണ്ഡപത്തെ പ്രാപിച്ച് അനർഘ രത്നങ്ങളാൽ ജാജ്വല്യമാനമായ തന്റെ ഹൈര്യക്ഷാസനത്തിൽ ഉപവിഷ്ടനായിരുന്നു. അപ്പോൾ സപ്രത്യയന്മാരായ സാമന്തന്മാർ ആഗമവേദികളായ പുരോഹിതന്മാർ, അതിചതുരന്മാരായ മന്ത്രിമാർ, സമജ്ഞന്മാരായ സൈന്യാധിപന്മാർ, മഹാശയന്മാരായ പൌരപ്രധാനികൾ, ഇവരെല്ലാം ആ മഹാരാജവർയ്യന്റെ സവിധത്തിൽ സമാഗമിച്ച് സമന്തതഃപരിവേഷ്ടിതരായിരുന്നു. ഉടൻതന്നെ ചേരചക്രവർത്തി ആ സാമജ്യനിവാസികളെ ഒന്നു സാകൂതം നിരീക്ഷണം ചെയ്ത് ഇപ്രകാരം അരുളിച്ചെയ്തു. "അല്ലയോ എന്റെ പ്രിയപ്പെട്ട സമാവാസികളേ! പണ്ടൊരിക്കൽ ഉത്തരദേശത്തിലുള്ള ഒരു രമണീയമായ രാജധാനിയിൽവെച്ച് ഒരു ആര്യരാജകുമാരിയുടെ സ്വയംവര മഹോത്സവം അത്യാഡംബര പൂർവ്വം നടന്നുകൊണ്ടിരുന്നു. ആ അവസരത്തിൽ സന്നിധ സ്ഥലങ്ങളിലുള്ള പല ആര്യരാജാക്കന്മാരും അവിടെ അതിപ്രമുദിതമനസ്കരായി സന്നിഹിതന്മാരായിരുന്നു. അവരിൽ പലരുമേകീകരിച്ച്, തെക്കൻ ദിക്കിലുള്ള രാജാക്കന്മാരെ നിശ്ശേഷം കർക്കശമായി നിർദ്ധസനം ചെയ്കയും അവരുടെ നാട്ടിൽ അത്യുൽക്കടന്മാരായി കടന്നു ഹിമാചലംവരെ പടയെടുത്തു ചെന്ന് ആ പർവ്വതോപരിഭാഗങ്ങളിലുള്ള അശ്മപട്ടങ്ങ

ളിൽ തങ്ങളുടെ വില്ല്, പുലി, മത്സ്യം, എന്നീ രാജകീയ ചിഹ്നങ്ങളെ സ്വ പൗരുഷോദ്ഘോഷകമായി നാട്ടിപ്പിച്ചു വെച്ചതിനെപ്പററി അത്യധികം അമിത്രതിപൂർവം അവധീരണം ചെയ്തതായും, അവർ ആ സന്ദർഭത്തിൽ അസ്മാദൃശന്മാരായ രാജപുത്രന്മാരെ അഭിമുഖംദർശിച്ചിരുന്നുവെങ്കിൽ നമ്മുടെ അത്തരം പ്രവൃത്തികൾക്കു അവർ ഒരിക്കലും ഇടം കൊടുക്കുകയില്ലയെന്നു വീരവാദം ചെയ്തതായും, അത്യമർഷത്തോടെ നമ്മുടെ പ്രതാപത്തെപ്പററി ആക്രോശനം ചെയ്തതായി ഹിമാലയപ്രാന്തങ്ങളിൽ നിന്നു ഇവിടെ വന്നിട്ടുള്ള ചില മഹർഷിമാരിൽനിന്നു നാം അറിഞ്ഞു. ഏതാദൃശങ്ങളായ ആക്ഷേപോക്തികളെ നമ്മെപ്പോലുള്ള ദ്രാവിഡ രാജാക്കന്മാർ ഒരിക്കൽപോലും സഹിക്കുന്നവരല്ല. ഇരിക്കട്ടെ ആയതുകൊണ്ടു നാം ഒരു അതിമാനമായ പ്രതാപലിപ്സയോടുകൂടി വിജിഗീഷുവായിരുന്നു നമ്മെപ്പററി വീരവാദം പറഞ്ഞു അത്യധികം അധിക്ഷേപിച്ചവരായ ആ ആര്യരാജാക്കന്മാർ അശേഷംപേരെയും അവർക്കെല്ലാം പ്രധാനികളാണെന്നു നടിച്ചവരായ കനക വിജയാദി അസീമമൈത്ര്യ രാജാക്കന്മാരെയും അമർക്കളത്തിൽവെച്ചു അനായാസേന പരാജിതരാക്കി ആ ഹതപൗരുഷന്മാരുടെ മൌലിയിങ്കൽ നമ്മുടെ കണ്ണകീദേവിയുടെ പുണ്യപ്രതിമയെ ആരോഹണം ചെയ്യിച്ചു, ഇവിടെ ജയഭേരിസഹിതം ആനയിക്കുന്നതിനൊരുക്കാം അപ്രകാരം ചെയ്യില്ലെങ്കിൽ നാം രാജ്യവിദ്വേഷിയായ ഒരു രാജാധമനായി ഭവിക്കാം.,, എന്നു വീരശപഥംചെയ്തു. അപ്പോൾ ഒരു രാജപുരോഹിതൻ പെട്ടെന്നു എഴുന്നേററു,

ഹേ! മഹാരാജ പുംഗവാ! അവിടുന്ന കല്പിക്കുമ്പോലെ ഉത്തരദേശ രാജാക്കന്മാർ കേവലം അഭിജ്ഞന്മാരായി അവിടത്തെ ഒരിക്കലും ഭത്സിക്കുന്നവരല്ല. അവർ ചോളപാണ്ഡ്യന്മാരെമാത്രം അധിക്ഷേപിച്ചുവെന്നേയുള്ളു. അവിടത്തെ വീരാപദാനങ്ങളേയും രണശൂരതയേയും അവർ ആകർണ്ണനം ചെയ്യാത്തവരോ അനുഭവിച്ചറിയാത്തവരോ അല്ല! അവിടത്തെ ക്രോധാവേശത്തെ അവിടുന്ന ഒന്നു പ്രശാന്തമനസ്സനായി സാന്ത്വനം ചെയ്യാലും, എന്നു സമാധാനപൂർവം ജല്പിച്ചു.

ഉടൻതന്നെ അരമനയിലെ ജ്യോതിഷികൻ എഴുന്നേററ് രാജപാദങ്ങളിൽ സാഷ്ടാംഗംവീണ് മണ്ഡനമസ്കൃതി ചെയ്തിട്ട് ചേരവംശനഭോമണ്ഡലത്തിലെ വിവസ്വാനായി വിളങ്ങുന്ന ഹേ! രാജേന്ദ്രാ! അവിടത്തെ രാജ്യഭാരം ചിരകാലം വിജയീഭവിക്കട്ടെ. ഈ ഭൂമണ്ഡലത്തിലുള്ള സകല മണ്ഡലാധിപന്മാരെയും അവിടത്തെ തിരുവടിച്ഛായയിൽ പതിപ്പിക്കാനുള്ള പരമപവിത്രമായ സുമുഹൂർത്തം ഇതാ ആഗതമായിരിക്കുന്നു. അതുകൊണ്ട് ഉത്തരദേശത്തേയ്ക്കുള്ള അവിടത്തെ ജൈത്രയാത്രാപ്രസ്ഥാനത്തിനു തക്കതായ ശുഭാവസരം ഇതുതന്നെയാണ് എന്നു സപ്രശ്രയം തിരുമനസ്സുണർത്തിച്ചു.

ആ ദൈവജ്ഞമതത്തെ ശ്രവിച്ചിട്ട് മഹാരാജാവ് അത്യധികം അനുമോദിക്കുകയും അനന്തരം യാത്രയ്ക്കു വേണ്ട ഒരുക്കങ്ങളും തയ്യാറാക്കുന്നതിനു ഉടനടി നിർദ്ദേശിക്കുകയും

ചെയ്തു. തൽക്ഷണം കൊട്ടാരവാതുക്കൽ പെരുമ്പറ, കാഹളം ആദിയായി അനേകവാദ്യങ്ങൾ തെരുതെരെ മുഴങ്ങിത്തുടങ്ങി. മഹാരാജാവാകട്ടെ തന്റെ പള്ളിവാളും പരിചയും ആ അതിമോഹനമായ സുമുഹൂൎത്തത്തിൽ തന്നെ ഉത്തരദിക്കുനോക്കിക്കൊണ്ടു ചെല്ലുവാൻ ആജ്ഞാപിച്ചു. ഉടൻ തന്നെ ഉദ്ധതന്മാരായ യുദ്ധവീരന്മാർ യുദ്ധോദ്യുക്തരായി നിൎഭരം ആൎഭാടം ചെയ്തുതുടങ്ങി. പ്രത്യൎത്ഥികൾ കണ്ടു നടുങ്ങത്തക്ക വിധത്തിൽ സാദികിനികൾ അസ്ത്രശസ്ത്രങ്ങൾ കൊടിക്കൂറകൾ ആദിയായ ആയോധന ചിഹ്നങ്ങളോടുകൂടി യുദ്ധോദ്യുക്തരായി ഉപക്രമണം ചെയ്തു. സംഗ്രാമവീരന്മാരായ സാദിഭടന്മാരും വാരണവീരന്മാരും തെരുതെരെ ഉദ്ധൎഷത്തോടെ പാഞ്ഞുതുടങ്ങി. ഇതിനിടയ്ക്കു മഹാരാജാവിന്റെ പള്ളിവാളിനെയും പരിചയെയും ഉത്തമാംഗമായ ഒരു രാജകീയവാരണത്തിന്മേൽ ആരോഹണം ചെയ്യിച്ച് ആ നഗരത്തിന്റെ ബഹിൎഭാഗത്തുള്ള മൃത്യുഞ്ജയക്ഷേത്രത്തിൽ കൊണ്ടുചെന്നു നിക്ഷേപിച്ചു. തദനന്തരം ആ നഗരവാസികൾ ആബാലവൃദ്ധം, വിവരമറിഞ്ഞു രാജസന്നിധൌ പ്രാപിച്ചു. അനന്തരം ആ മഹാരാജാവു് തന്റെ സേനകൾക്കു സമരവിധാനത്തിൽ കല്പനയും ഒതുക്കം കൂടി നിന്നിരുന്ന മഹാപാത്ര ഉദ്യോഗസ്ഥന്മാൎക്കും സൈന്യാധിപന്മാൎക്കും ഒരു വലിയ ഉദ്യാനവിതാനം ബഹിൎഭാഗത്തിലുള്ള മുൻപറഞ്ഞ സേനാനിവേശസ്ഥലത്തുവെച്ചു തന്നെ നടത്തിക്കൂട്ടി. അടുത്ത ദിവസം അപരാഹ്നത്തിൽ അദ്ദേഹം ഉണ്ണിമാല ചൂടി യുദ്ധസന്നദ്ധനായി ജൈത്രയാത്രയ്ക്കു സൈന്യസമേതം നിൎഗ്ഗമിക്കുകയും ചെയ്തു.

# അദ്ധ്യായം ൩.

## പ്രതിമയുണ്ടാക്കാൻ ശില കൊണ്ടുവരുന്നതു്.

സുവർണ്ണമയങ്ങളായ സപ്തസപ്തികിരണങ്ങളെക്കൊണ്ടു് ദീപ്യമാനമായ അടുത്ത ദിവസം അഹർമ്മുഖത്തിങ്കൽ ആ രാജമന്ദിരത്തിലെ ഭേരീകാഹളാദിരാജകീയവാദ്യങ്ങളുടെ നിസ്വനങ്ങൾ ഗംഭീരമായി തെരുതെരെ മുഴങ്ങിത്തുടങ്ങി. ചേരചക്രവർത്തി ഹംസതൂലികാശയ്യോപശോഭിതമായ സ്വന്തം പര്യങ്കവരത്തിൽനിന്നു സാവധാനത്തിൽ എണീറ്റു് നിത്യപൂജ മുതലായതു കഴിച്ചു് പരമാനന്ദഭരിതനായി സ്വകീയദൈവതമായ പരമേശ്വരപ്രീത്യർത്ഥം ചെയ്യേണ്ടതായ വന്ദനാദി ദിനചര്യാകൃത്യങ്ങൾ നിർവ്വഹിച്ചിട്ടു് ആവിടത്തെ അനുഗ്രഹവും പ്രസാദവും വാങ്ങി സ്വന്തം വാരണവീരനിൽ ആരോഹണം ചെയ്തു ഉത്തരദിക്കുനോക്കി യാത്രയാവുകയും ചെയ്തു.

മാർഗ്ഗമദ്ധ്യേ പശ്ചിമസമുദ്രപ്രാന്തനിവാസികളായ മഹർഷിശ്രേഷ്ഠന്മാരാൽ നിർമ്മിതമായ ആശ്രമശാലകളെയും അത്യുൽഭക്തിപൂർവ്വം വണങ്ങി അതിത്വരയോടെ നിഷ്ക്രമിച്ചുതുടങ്ങി. അപ്പോൾ "ചേരമാൻ പെരുമാൾ വിജയീഭവിക്കട്ടെ. മലയമാൻ നീണാൾ വാഴട്ടെ" എന്ന വാഴ്ത്തിയുംകൊണ്ടു് അനേകമാളുകൾ ആലപ്പുഴിൽ അനന്തപുരം എന്ന വിഷ്ണുക്ഷേത്രത്തിൽനിന്നു തീർത്ഥം പ്രസാദം ആദിയായവ വഹിച്ചുംകൊണ്ടു് അനവധി ബ്രാഹ്മണവര്യന്മാർ മഹാരാജ

സമക്ഷം സമാഗതന്മാരായി. രാജശേഖരൻ ഏററവും നമ്രവ-
ദനനായി നിന്ന് ആ പ്രസാദത്തെ അത്യന്തഭക്ത്യാദരപുര-
സ്സരം വാങ്ങിച്ചു തന്റെ മൗലിയിന്മേലും ലലാടത്തിന്മേലും
അണിയുകയും ചെയ്തു. തദനന്തരം ആ മഹാരാജാവു് അ-
വിടെനിന്നു യാത്ര തുടൎന്നപ്പോൾ അനവധി സുമംഗലിക-
ളായ പുരന്ധ്രികൾ അവിടെ കൂട്ടംകൂട്ടമായ് ആഗമിച്ചു്
അവരുടെ ഇരുകരതലങ്ങളേയും കൂപ്പി ആ പൊന്നുതിരുമേ-
നിയെ വന്ദിക്കയും അവർ അദ്ദേഹത്തിന്റെ വിജയാശംസാ-
സൂചകമായ പലസ്തുതിഗാനങ്ങളും പാടി ആ വന്ദ്യപുരുഷ-
നെ പലവിധത്തിലും ആശംസിക്കുകയും അനന്തരം കാശ്മീ-
രജകേസരം അക്ഷതങ്ങൾ, സുവൎണ്ണപുഷ്പങ്ങൾ ഇവ ആ
രാജവര്യന്റെ മൗലിയിങ്കൽ വാരിച്ചൊരിയുകയും ചെയ്തു.
സൂതർ, മാഗധർ, വൈതാളികർ മുതലായവർ ആ മഹാ-
രാജവര്യന്റെ വീരാപദാനങ്ങളെ പ്രതിപാദിക്കുന്ന പല
വിജയഗാനങ്ങളും പാടിക്കൊണ്ടു് അദ്ദേഹത്തെ അനുഗമി-
ച്ചു. നാനാവൎണ്ണങ്ങളായ പതാകകളെക്കൊണ്ടു് പ്രകാശ-
മാനങ്ങളായ ഗജാശ്വപദാതി സൈന്യാവലികൾ ആ ചേര-
മാൻ പെരുമാളെ ബഹുധാ പുകഴ്ത്തിക്കൊണ്ടു് അനുയാ-
ത്രചെയ്തു. സുവൎണ്ണമണിഗണദീപ്യമാനങ്ങളായ ആയുധ-
ങ്ങളോടും അശ്വാസ്തരണങ്ങളോടും കൂടിയ ഉദ്യോഗസ്ഥന്മാരു-
ടെ കൂട്ടത്തിൽ ചക്രവൎത്തിമുദ്രാപതാകാവാഹികളായ് അനു-
ഗതനായി സേനാധിപത്യസൂചകമായ ദണ്ഡത്തെ വഹിച്ചു-
കൊണ്ടു് ശ്വേതാശ്വാരൂഢനായി ആ സേനകളുടെ നാസീ-
രത്തിൽ എഴുന്നെള്ളി.

ഇപ്രകാരം അപരിമിതമായ ആഡംബരപൂർവം മംഗല്യഘോഷത്തോടെഉത്തരദിക്കിലേയ്ക്കു് പ്രയാണംചെയ്തുവനായ ആ മഹാരാജവര്യൻ ഏറിയ ദൂരം യാത്രചെയ്തു് അവസാനത്തിൽ സ്വരാജ്യാതിർത്തിപ്രാന്തത്തിലുള്ള നീലഗിരിതടത്തെ പ്രാപിച്ചു. അതിൻെറ താഴ്‌വരയിൽ മനോരമസൃണമായ തൃണസങ്കലിയാൽ ഭാസുരവും വനരാജികളാൽ ശോഭിതവും സ്ഫടികാവദാതമായ ഒരു ചെറുകുല്യയുടെ സമീപസ്ഥിതവുമായ ഒരു മൃദുഭൂവിങ്കൽ ഏറ്റനൊള്ളി അവിടെ അതിമനോജ്ഞമായ രീതിയിൽ രചിക്കപ്പെട്ടിരുന്ന രത്നവസ്ത്രനിർമ്മിതമായ രാജകീയപടകുടീരത്തിൽ പാളയമടിച്ചു താമസിച്ചു. ചക്രവർത്തി ഇപ്രകാരം അവിടെയുള്ള ശിബിരത്തിൽ താമസിക്കുമ്പോൾ ഹിമാചലത്തിൽനിന്നും ദക്ഷിണദേശങ്ങളിലേക്കു തീർത്ഥാടനോദ്യുക്തരായ് ആഗമിച്ചവരായ മഹർഷിമാരിൽ ചിലർ നീലഗിരിയിൽ എത്തി താമസിച്ചു വന്നു. തപോധനർ ചേരമാൻ പെരുമാളെ കണ്ടു് അദ്ദേഹത്തെ വേണ്ടവിധത്തിൽ ആശീർവദിക്കയും അദ്ദേഹത്തിനോടായി "അല്ലയോ മഹാരാജാവേ! അവിടുന്നു ഹിമാലയപർവതപ്രാന്തത്തിലേയ്ക്കെഴുന്നള്ളുന്നതായി ഞങ്ങൾ വഴിമദ്ധ്യെവെച്ചറിഞ്ഞു. അവിടുന്നു് അപ്രകാരം അത്രത്തോളം ചെല്ലുകയാണെങ്കിൽ അവിടെ നിവസിക്കുന്ന അസ്മാദൃശന്മാരായ തപോധനന്മാർക്കു് യാതൊരു മനഃക്ലേശത്തിനും ഇടവരുത്താതെ അവരെ സംരക്ഷിക്കേണ്ടതു് അവിടത്തെ മുഖ്യമായ ഒരു കർത്തവ്യകർമ്മമാണു്. ഇത്രമാത്രമേ ഈ തപോധനന്മാർക്കു് അവിടത്തോടുണർത്തിപ്പാനുള്ളൂ" എന്നറിയിച്ചു.

ചക്രവൎത്തിയാകട്ടെ ആ അൎഹണീയന്മാരായ മഹൎഷീശ്വരന്മാരുടെ ഹിതാനുസരണം നടന്നുകൊള്ളാമെന്ന് പ്രശ്രയപൂൎവ്വം വാഗ്ദാനം ചെയ്തു.

ആ ശമധനന്മാർ അവിടെനിന്നു യാത്രയായതിൽ പിന്നീടു സ്വല്പംകഴിഞ്ഞതിന്റെശേഷം കൊങ്കണദേശം കൎണ്ണാടകംമുതലായ അതിൎത്തിദേശങ്ങളിലെ രാജാക്കന്മാർവേണ്ടഉപരക്ഷകന്മാരോടുംഅനവധി ഉപായനദ്രവ്യങ്ങളോടുംകൂടിവന്നു ചേരചക്രവൎത്തിയുടെ മേൽകോയ്മയെ അചിരേണ അംഗീകരിക്കുകയും ചെയ്തു. കടകരാജാവും അസംഖ്യം രമണീയങ്ങളായ തിരുമുൽക്കാഴ്ചകളോടുകൂടിവന്നു ആ ചക്രവൎത്തിയെ തിരുമുഖം കാണിച്ചു വന്ദിച്ചുനിന്നു. ചേരമാൻപെരുമാൾ ആ രാജപുംഗവന്മാരോടുകൂടി പോന്നവരായ ഗായകന്മാരുടെ തന്ത്രീവാദ്യങ്ങളോടും ഝല്ലരികളോടുംകൂടിയുള്ള സംഗീതമേളങ്ങളെയും, സുന്ദരികളായ നാട്യസ്ത്രീകളുടെ മൃദുലതരമായും കരുണാരസപരിപൂരിതമായും ഉള്ള മധുരഗാനങ്ങളെയും മറ്റും ശ്രവിച്ചും, അതിമോഹനമായ നൃത്തവിധാനങ്ങളെയും മറ്റും കണ്ടും അത്യധികം സന്തോഷനിമഗ്നനായിത്തീൎന്നു. അനന്തരം അവർ ഓരോരുത്തൎക്കും അവരവരുടെ യോഗ്യതാനുസരണം വേണ്ട സമ്മാനാദികൾ കൊടുത്തു യാത്രയയക്കുകയും ചെയ്തു.

അല്പം കഴിഞ്ഞപ്പോൾ ചക്രവൎത്തിയുടെ അത്യന്തമിത്രവും ആന്ധ്രദേശാധിപതിയും ആയ ശതകൎണ്ണിയാൽ അയക്കപ്പെട്ട സഞ്ജയൻ എന്ന ദൂതൻ അനവധി പ്രാഭൃതങ്ങളോടും പരമസുന്ദരികളായ നൎത്തകികളോടും മാൎദ്ദംഗി

കർ, വൈണികരും, വൈണവികർ മുതലായ സംഗീതമേള ക്കാരോടും, വന്ദികളും, സ്തുതിപാഠകന്മാർ, കവികളും, മന്ത്രി കളും, സേനാധിപന്മാർ ഇവരോടുംകൂടി അവിടെ ആഗത നായി, അദ്ദേഹത്തെ മുഖം കാണിച്ചു വന്ദിച്ച് ഇപ്രകാരം ഉണർത്തിച്ചു. "അല്ലയോ രാജശ്രേഷ്ഠ! അവിടുന്ന് ഹിമാചല പര്യന്തം പടയെടുത്തുപോകുന്നതായറിഞ്ഞ ഞങ്ങളുടെ മഹാരാജാവ് അവിടത്തെ കല്പനയുണ്ടാകുന്നപക്ഷം വീര പത്നിപ്രതിഷ്ഠയ്ക്കുവേണ്ട ശിലയെ താനതന്നെ എടുത്തുകൊ ണ്ടുവന്നേയ്ക്കാമെന്ന് തിരുമനസ്സുണർത്തിക്കാൻ അടിയനോട് കല്പിച്ചയച്ചിരിക്കുന്നു. അവിടത്തെ തിരുവുള്ളം എങ്ങനെ യാണെന്നരുളിച്ചെയ്യേണമേ!" എന്ന് അവാങ്മുഖനായിനി ന്ന് സവിനയം ഉണർത്തിച്ചു.

ആ ഉപകണ്ഠികളെ കേട്ടശേഷം ചേരചക്രവർത്തി ഉപാ ഗതനായ ആ ദൂതനെ നോക്കി "ഹേ! സഞ്ജയാ! ഉത്തരദേശ രാജാക്കന്മാരിൽ ശ്രേഷ്ഠന്മാരായ കനക വിജയന്മാർ ദ്രാവിഡ രാജാക്കന്മാരുടെ സുചരിതങ്ങളെ അറിയാതെ പല അവസര ങ്ങളിലും അവരെ അധിക്ഷേപിച്ചതായി നാം കേട്ടിട്ടുണ്ട്. ആയതുകൊണ്ട് നാം നേരിട്ടുചെന്ന് അവരെ യുദ്ധത്തിൽ പരാജിതരാക്കി ആ രാജാധമന്മാർ രണ്ടുപേരെയും കൊണ്ടു തന്നെ വീരപത്നിയുടെ വീരശിലയെ ചുമപ്പിച്ചുകൊണ്ടു വ രുവാൻ അഭിലാഷപ്പെടുന്നു. ആയതുകൊണ്ട് നിന്റെ രാജാവ് ഹിമാചലത്തേക്കു ചെല്ലേണ്ട എന്നും, എന്നാൽ ഗംഗാതീരം വരെ ചെന്ന നമ്മുടെ സൈന്യങ്ങൾക്കു അ ക്കരയ്ക്കുകടക്കുവാൻ വേണ്ട നൌകകളെ സജ്ജീകരിച്ചു വെ

ണ്ട സേവകരും ചെയ്തുവെയ്ക്കുന്നതിലേയ്ക്കു നാം ആജ്ഞാപി
ച്ചിരിക്കുന്നതൊന്നും പോയി അറിയിച്ചാലും, എന്നുമാത്രം ക
ല്പിച്ചു. സഞ്ജയൻ ഉടൻതന്നെ പരമവിനീതനായി അദ്ദേ
ഹത്തിൻെറ പാദാരവിന്ദത്തെ വന്ദിച്ചു്, അവിടെ നിന്നും
അനന്തക്ഷണം നിർഗ്ഗമിക്കുകയും ചെയ്തു.

സഞ്ജയൻ യാത്രയായതിൽ പിന്നീട്ട് ചോളപാണ്ഡ്യ
രാജ്യങ്ങളിൽ നിന്നും മാലേയം, മൌക്തികം, മാഹേയം മു
തലായ അനവധി തിരുമുൽക്കാഴ്ചകൾ ചേരചക്രവർത്തിക്കു
വന്നുചേർന്നു. ആ ഉപഹാരങ്ങളെ തിരുമനസ്സുകൊണ്ടു് സ
സന്തോഷം സ്വീകരിക്കയും അവ കൊണ്ടുവന്ന വാഹകന്മാ
ൎക്കു് വേണ്ട സമ്മാനം കൊടുത്തയക്കുകയും ചെയ്തു. അന
ന്തരം ആ തിരുമേനി, തന്നെ മുഖംകാണിക്കാനായി ആഗ്ര
ഹിച്ച അത്യാശയോടെ അവിടെ സമാഗതരായ സകല ജ
നങ്ങൾക്കും അതിനു് മുഖ്യസന്ദർഭം കൊടുത്തിട്ടു, ദൃ
ഢപ്രതിജ്ഞന്മാരായ സാഹസ്രതന്ത്രധരന്മാരോടു്, ദക്ഷി
ണദേശാധിപന്മാരും മററു സാമന്ത രാജാക്കന്മാരും കപ്പമാ
യി കൊണ്ടുവന്ന ചന്ദനമേറിയ ചന്ദനമുട്ടികളും നീരോട്ടമു
ള്ള മുത്തുമാലകളും മനോഹരമായ മററനേകം കാഴ്ചദ്രവ്യങ്ങ
ളും രാജഭണ്ഡാരത്തിൽ നിക്ഷേപിക്കുന്നതിനും ഭദ്രമായി
സൂക്ഷിച്ചുവെയ്ക്കുന്നതിനും വേണ്ട ഏർപ്പാടുകൾ ചെയ്യുകയും
ചെയ്തു.

അടുത്തദിവസം പ്രഭാതത്തിൽ ഒരു രമ്യമായ സമുഹൂ
ൎത്തത്തിൽ ചേരമാൻ പെരുമാൾ ഉത്തരദിക്കു നോക്കി യാ
ത്ര പുറപ്പെട്ടു. അദ്ദേഹത്തിൻെറ പരിവാരങ്ങളും ഉത്സാ

ഹരിതരായി ഉപായനം ചെയ്തുതുടങ്ങി. കതിചിദ്ദിനങ്ങളിൽ അദ്ദേഹം കൊങ്കണം, ആന്ധ്രം, ഈ രാജസ്ഥാനങ്ങൾ വഴിയായി യാത്രചെയ്ത്, ദക്ഷിണകോസലത്തെയും മഗധത്തെയും അതിക്രമിച്ചു ഗംഗാതീരത്തെ പ്രാപിച്ചു. ആന്ധ്രരാജാവായ ശതകർണ്ണിയാൽ മുൻകൂട്ടി തയ്യാറാക്കപ്പെട്ടിരുന്ന തരണികളിൽ കയറി ചക്രവർത്തിയും അനുയായികളും ഗംഗാനദിയെ തരണംചെയ്ത് അതിരമണീയമായ ഉത്തരകോസലപ്രാന്തത്തിൽ ചെന്നുചേർന്നു. ചേരചക്രവർത്തി ഉത്തരദേശത്തിലേക്കു പ്രയാണം ചെയ്യുന്ന വർത്തമാനത്തെ അപസർപ്പന്മാർ മുഖാന്തിരം ശ്രവിച്ചറിഞ്ഞ ഉത്തരദേശരാജാക്കന്മാരായ ഉത്തരൻ, വിചിത്രൻ, ഭദ്രൻ, ദൈവൻ, ചിത്രൻ, സിംഹൻ, ധനുഷ്ഠൻ, ദ്യോതൻ മുതലായവർ കനകൻ വിജയൻ എന്നീ അതിപരാക്രമശാലികളും അത്യന്തോന്നതരുമായ അറുപത്തു രാജാക്കന്മാരുടെ കീഴിൽ ഒന്നുചേർന്ന് ഒരു പെരുമ്പടക്കൂട്ടി യുദ്ധോദ്യുക്തന്മാരായി അവിടെ വന്ന് ചക്രവർത്തിയെ എതിരിട്ടുപരോധിച്ചു.

നമ്മുടെ ചേരചക്രവർത്തിയാകട്ടെ ഒട്ടെങ്കിലും അഞ്ചാത്ത നെഞ്ചുറപ്പോടുകൂടിയ സിംഹപരാക്രമനായിരുന്നു. അദ്ദേഹമാണോ, ഈ അല്പവീര്യന്മാരായ ക്ഷുദ്രരാജാക്കന്മാർക്കു ഭയപ്പെട്ടോടുന്നത്? മദിഭനിവഹത്തിനുള്ളിൽ ഹരിപ്രവീരൻ പാഞ്ഞുതുടരുന്നതുപോലെ ആ ഉദ്ദണ്ഡവീര്യവാൻ ശത്രുസേനാവാഹിനികളിൽ പ്രവേശിച്ച് ഒരു കടുംസംപ്രഹാരമാരംഭിച്ചു. ആ സംഗ്രാമത്തിലെ സേനാവാഹിനികളുടെ നാനാവിധങ്ങളായ ശസ്ത്രനിപാതങ്ങളും നിരന്തരമില്ലുന്ന

ളുകളാൽ ആ ആയോധന രംഗം ആയുധാഗ്നികളാൽ ആവൃതമായ ഒരു ക്രീഡാഗാരമെന്നപോലെ സപ്താശ്വ കിരണങ്ങളെയും തിരോധാനം ചെയ്ത്, അത്യധികം പരിലസിച്ചുകാണപ്പെട്ടു. പെരുമ്പറമുഴക്കവും ശംഖധ്വനികളും കൊമ്പുവിളികളും ഇടിനാദംപോലെയുള്ള ഭേരീനിനദങ്ങളും മുരജാദിവാദ്യനിസ്വനങ്ങളും ക്ഷുബ്ധന്മാരായ സേനാവലികളുടെ ക്ഷ്വേളിതങ്ങളും മുറയ്ക്കു എവിടെയും മുഴങ്ങിത്തുടങ്ങി. ഉൽകടന്മാരായ ഭൃത്യവർഗ്ഗന്മാരുടെ അസഹ്യമായ ഭയങ്കരാക്രോശനവും നഭോമണ്ഡലത്തിൽ എങ്ങും മാറ്റൊലിക്കൊണ്ടു. വിമതപക്ഷത്തിലുള്ള യോദ്ധാക്കളും, വില്ലാളികളും വെട്ടേറ്റവരും രഥാരൂഢന്മാരും അശ്വാരൂഢന്മാരും ഗജാരൂഢന്മാരും, ഉടലും തലയും മുറിഞ്ഞു നിലത്തിൽ വീണുരുണ്ടു തുടിക്കുന്നതും, വെട്ടേറ്റുമറിഞ്ഞുവീണുകിടക്കുന്ന മുകുടശീർഷങ്ങളായ കബന്ധങ്ങൾ പിശാചുക്കളുടെ താളത്തിനൊപ്പിച്ചു തുള്ളിച്ചുളയുന്നതും, കുന്തങ്ങളുടെ ക്ഷതങ്ങളിൽനിന്നും അനർഗ്ഗളം നിർഗ്ഗമിക്കുന്ന നിണപ്രവാഹങ്ങളിൽ നിമജ്ജനം ചെയ്ത് ഭൂതാവലികൾ അത്യുത്സാഹഭരിതരായി കൂത്താടുന്നതും, ഇതിനിടയ്ക്കു ചക്രവർത്തിയുടെ ക്ഷുഭിതന്മാരായ സാദികന്മാരുടെയും ഗജപ്രവീരന്മാരുടെയും ഭൂയിഷ്ഠമായും ദ്രുതമായുമുള്ള ചംക്രമണങ്ങൾ നിമിത്തവും, പോരാളികളുടെ അസാമാന്യപാടവത്തോടുകൂടിയ രണചാതുരി നിമിത്തവും അല്പനേരത്തിനുള്ളിൽ നിലകലങ്ങി അങ്ങുമിങ്ങും പലായനം ചെയ്യുന്ന പ്രതിയോധികളുടെ ദീനതാപവും എങ്ങും കാണപ്പെട്ടു.

വഞ്ചിനാഗരത്തിൽനിന്നും യുദ്ധോത്സുകന്മാരായി ഉത്കണ്ഠയോടെ ഉപക്രമണം ചെയ്ത സാംഗ്രാമികന്മാരായ

സൈന്യപാലികരും, അതിവേഗത്തോടും ആവേശത്തോടുംകൂടിപൂർവാധികം ആയോധനംചെയ്തുതുടങ്ങി. ഇതിനിടയ്ക്കു് ഒരുനിമിഷമാത്രംകൊണ്ടു് ശത്രുപക്ഷത്തിലുള്ള അനവധി സാമജങ്ങളും സൈന്ധവങ്ങളും അനായാസേനഹതങ്ങളായി. നിരവധി യുദ്ധവീരന്മാർ കരചരണാദികൾ മുറിഞ്ഞും ഭഗ്നശിരസ്കന്മാരായും നഷ്ടജീവരായും ഭവിച്ചു. ഇതിനിടയ്ക്കു ഉത്തരസേനകൾക്കു പെട്ടെന്നു ഒരു പരാജയം സംഭവിച്ചു. ചേരമന്നവന്റെ അസഹ്യമായ ആയുധപ്രയോഗത്താൽ അമിതഭുജശാലികളായ കനകവിജയന്മാർ ഭ്രാതൃവരന്മാരായ മററു അൻപത്തിരണ്ടു രാജാക്കന്മാരോടുംകൂടി ആ ജയസിംഹന്റെ കടുംക്രോധാഗ്നിക്കു ശലഭങ്ങളായി ഭവിച്ചു. അവർ നിലയില്ലാതെ അന്ധാളിച്ചു് അപ്രസന്നമനസ്കരായി അവിടെനിന്നു ഓടിയൊളിക്കാൻ വട്ടംകൂട്ടി. അവസാനഘട്ടത്തിൽ അതിപ്രവീണനായ ചേരചക്രവർത്തിയെ വിജയലക്ഷ്മി മന്ദകടാക്ഷവീക്ഷണത്തോടെ വരണമാലചൂട്ടുകയും ചെയ്തു. കനകവിജയന്മാർ ഉത്തരക്ഷണത്തിൽ ഉപഗ്രഹന്മാരാക്കപ്പെട്ടുകയും അംശഭ്രാതൃഗണന്മാരായ നാലു ഭടന്മാരോടുകൂടി അവർ ചക്രവർത്തിയുടെ പടകുടീരത്തോടുചേർന്ന ബന്ധനാലയത്തിൽ നയിക്കപ്പെട്ടുകയും ചെയ്തു.

ദ്രാവിഡചക്രവർത്തി ഇപ്രകാരമായി വിജയം നേടിയതിനെ നിരീക്ഷിച്ച ശത്രുരാജാക്കന്മാർ പലരും വേഷംമാറി ജടയും കാഷായവസ്ത്രവും ധരിച്ചു്, ഭസ്മധാരികളായും,അക്ഷമാല്യധാരികളായും, കേവലം സന്യാസികളെപ്പോലെ അവിടെനിന്നും പലായനംചെയ്തു തിരോഭൂതരായി.

ചില രാജന്യന്മാർ മയിൽപിഞ്ഛധാരികളായി കോവലം ജൈനസന്യാസികളെന്നപോലെ വേഷപ്രച്ഛന്നന്മാരായി അവിടെനിന്നു പ്രസ്ഥാനംതുടങ്ങി. മററുപലർ കപികളെപ്പോലെ ഒളിച്ചോടാൻ യത്നിച്ചു. ഈദൃശം അദ്ദേഹത്തിന്റെ പ്രത്യർത്ഥികളെല്ലാം വല്ലവിധേനയും അവിടെനിന്നു അന്യധാരണാർത്ഥം പലവഴിക്കും നിഷ്ക്രമണം ചെയ്തുതുടങ്ങി. അനന്തരം ചേരമാൻപെരുമാൾ അതിജിജ്ഞാസയോടെ ആ സമരാങ്കണത്തെ സന്ദർശിക്കുകയും അവിടെവച്ചു സ്വജീവിതത്തെ തൃണവൽഗണിച്ചും, സുരസുന്ദരികളുടെ വരണമാലയെമാത്രം വാഞ്ഛിച്ചും, സമരാങ്കണത്തിൽ ഇറങ്ങി ഓതൃണനാമാംവണ്ണം തങ്ങളുടെ അസിപ്രയോഗം സഫലമാക്കി ഒടുവിൽ ഉടലും തലയും വേർപെട്ടു ഒന്നിയമാംവണ്ണം മരണം പ്രാപിച്ചവരും അതിഭയാനകങ്ങളായ പിശാചങ്ങളും കൃത്താടി രസിക്കത്തക്കവണ്ണം തങ്ങളുടെ പരിവാരങ്ങളോടുകൂടി അന്തരിച്ചവരും, എതിർപൊരുത വീരരെ വളരെക്കൊന്നുവീഴ്ത്തി അവരുടെ വിജയമാല്യത്തെ തങ്ങളുടെ മുടിയിൽചൂടി അതേവിധം അരാതികളാൽ വീഴ്ത്തപ്പെട്ടവരും, രഥത്തിൽനിന്നു വീണു രക്തം പുരണ്ടു മഹിമ കലരുന്ന മണിമുടി അണിഞ്ഞു കണ്ണുംതുറിച്ചു പോർക്കളത്തിൽ വിമലിതഹൃദയന്മാരായി വീണുകിടക്കുന്നവരും, പൊടിപുരണ്ട മഞ്ഞിയകവചവാപൂണ്ടും കടുനിറം കലർന്ന കടുംചോരയണിഞ്ഞു കിടക്കുന്നവരും, ആയ ഓരോ ആയോധനവീരന്മാരെയും പ്രത്യേകം പ്രത്യേകം വീക്ഷിക്കുകയും ചെയ്തു. അപ്രകാരം സ്വന്തം സേനാസംഘാതത്തിൽനിന്നും അന്തരിച്ചവരായ സംഗ്രാമവീരന്മാർക്കു ആചരിക്കേണ്ടതായ അപ

രക്രിയാദികളെ ചെയ്യിക്കയും തദനന്തരം ആ ചക്രവ ത്തി തന്റെ സ്വന്തം സംരക്ഷകന്മാൎക്കസാമാന്യമായ വിഭവങ്ങളോടുകൂടി ഒരു വിരുന്നൂട്ട നടത്തുകയും ചെയ്തിട്ട് അവർ ഓരോരുത്തരുടെയും യോഗ്യതാനുസരണം വേണ്ട പാരിതോഷികങ്ങൾ കൊടുത്തു അവരെ സന്തോഷിപ്പിച്ചു യയ്ക്കുകയും ചെയ്തു. എന്നിട്ട് അവരെല്ലാപേരും ഏകോ പിച്ച് തങ്ങളുടെ പൊന്നുതമ്പുരാൻ നീണാൾവാഴട്ടെ എ ന്ന ബഹുധാവാഴ്ത്തിപ്പാടി.

ആസ്ത്രരാജാക്കന്മാരെ ആസകലം ജയിക്കണമെന്നു കരു തി അതിലേയ്ക്കു കങ്കണംകെട്ടി പോൎക്കുകോപ്പിട്ടിറങ്ങിയ നമ്മുടെ ചക്രവൎത്തി ഒരു അഷ്ടാദശഘടികയ്ക്കുള്ളിൽ അവരെ നിശ്ശേഷം വെല്ലുന്നതിനു സാധിച്ചതിൽ അത്യധികം ആന ന്ദമഗ്നനായിത്തീൎന്നുവെന്നു മാത്രമല്ല തന്റെ ആദിമോദ്ദേശ്യം വിജയപ്രദമായി നിൎവ്വിഘ്നമായ വിധത്തിൽ പൎയ്യവസാനിച്ച തു നിമിത്തം പൂൎവ്വാധികം ഉത്സാഹഭരിതനായിത്തീരുകയും ചെയ്തു. അദ്ദേഹം ഹിമാചലത്തിൽനിന്നും വീരശിലകൊ ണ്ടുവരേണ്ടതായ അനന്തര കൃത്യത്തെ നിൎവഹിക്കുന്നതിലേ യ്ക്കു സ്വമനസ്സിങ്കൽ നിൎദ്ധാരണം ചെയ്തു. ഉടൻതന്നെ ആ രാജവൎദ്ധൻമന്ത്രിസത്തമനായ ഹല്ലവൻ കോതയെ സസ്നേഹം വീക്ഷിച്ചിട്ടു ഹേ സചിവോത്തമാ! ഹിമാലയസാനുവിങ്കൽ യോഗാദി ദീക്ഷകളോടുകൂടി തപസ്സുചെയ്തുപാൎത്തുപോരുന്നവ രായ മഹൎഷിമാരെ ഉപദ്രവംലേശം വരാതെ സംരക്ഷിച്ച് അവരുടെ ആലോചനാപ്രകാരം പ്രതിമയുണ്ടാക്കാനുള്ള ശില യെ "ബഹുമതചരിതമായി" ആനയിച്ചാലും എന്നു കല്പിച്ചു.

ചക്രവൎത്തിയുടെ ആജ്ഞാനുസരണം വില്ലവൻ കോത ഒരു വലിയ അനീകിനിയോടുകൂടി ഹിമാലയ പ്രദേശത്തെ പ്രാപിച്ചു അവിടെ തപസ്സുചെയ്തു നിവസിച്ചിരുന്ന മുനിപുംഗവന്മാരെക്കണ്ടു അവരെ അഭിവന്ദിച്ചു് താൻ വന്ന കാൎയ്യത്തെ അവരോടു സവിനയമുണൎത്തിച്ചു. ആ തപോധനന്മാർ മഹാരാജാവിനെ അത്യധികം സ്തുതിക്കുകയും, മന്ത്രിസത്തമനായ വില്ലവൻകോതയെ സപ്രഹൎഷം ആശീൎവദിക്കയും ചെയ്തതുകൂടാതെ ശിലകൊണ്ടുവരുന്നതിനുള്ള സൌകൎയ്യങ്ങളേയും മററും അദ്ദേഹത്തോടു വഴിയാംവണ്ണം നിൎദ്ദേശിക്കയും ചെയ്തു.

തദനന്തരം ആ മന്ത്രിസത്തമൻ വീരപത്നിപ്രതിമയ്ക്കു് യോജിച്ച ഒരു മനോഹരമായ കൃഷ്ണശിലയെ മുനിപുംഗവന്മാർ നിൎദ്ദേശിച്ചപ്രകാരം അത്യധികം ബുദ്ധിമുട്ടി കണ്ടെടുത്തു ചേരസമക്ഷം കൊണ്ടുവന്നുചേൎത്തു. ശിലകൊണ്ടുവന്നുടൻതന്നെ ചക്രവൎത്തി അതിനെ താൻ ബന്ധനബദ്ധന്മാരാക്കി പാൎപ്പിക്കപ്പെട്ടിരുന്ന കനകവിജയന്മാരെ കൊണ്ടു വഹിപ്പിച്ചു് ഗംഗാതീരത്തിൽ കൊണ്ടുവരികയും ഒരു മനോമോഹനമായ സന്ദൎഭത്തിൽ ആ പ്രതിമയെ പരമപാവനമായ ആ ജാഹ്നവീജലത്തിൽ ജലാധിവാസം ചെയ്യിപ്പിക്കയും ചെയ്തു. അനന്തരം ആ ചക്രവൎത്തി ഉത്സാഹഭരിതന്മാരായ സൈന്യാവലികളോടുകൂടി ആ പുണ്യനദിയെ തരണിമാൎഗ്ഗം തരണംചെയ്തു്, അതിന്റെ ദക്ഷിണകൂലത്തെ പ്രാപിച്ചു് ഉത്തമമായ ക്ഷേത്രങ്ങളും, മണിമയങ്ങളായ മണ്ഡപങ്ങളും, സുവൎണ്ണമയങ്ങളായ രംഗങ്ങളും, വിചിത്ര

മായ പുഷ്പന്തലുകളും വിശാലമായ ധൎമ്മസത്രങ്ങളും, വിസ്തൃതങ്ങളായ പൂഞ്ചോലകളും, ശിശിരങ്ങളായ താമരപ്പൊയ്കകളും, സഹസ്രം സ്തംഭങ്ങളാൽ അലംകൃതമായ മണ്ഡപങ്ങളും, മറ്റുപല രാജോചിതങ്ങളായ സ്ഥാപനങ്ങളും നിറഞ്ഞ ആ രമ്യഭൂവിലുള്ള ഒരു വിശാലമായ മൈതാനത്തിൽ മുൻകൂട്ടിത്തന്നെ തനിക്കായിട്ട് നിൎമ്മിക്കപ്പെട്ടിരുന്ന ഒരു വിചിത്രാകാരമായ കൈനിലയിങ്കൽ ചേരമാൻപെരുമാറും തന്റെ പരിവാരങ്ങളോടുകൂടി എഴുന്നള്ളിത്താമസിച്ചു.



# അദ്ധ്യായം ൧.

---

## മാടലസമാഗമം.

തദനന്തരം ചേരമാൻപെരുമാൾ ജാഹ്നവീനദിയുടെ ദക്ഷിണതീരത്തിൽ അതിസ്പൃഹണീയമായി ചമയ്ക്കപ്പെട്ടിരുന്ന പൂർവോക്തമായ പടമണ്ഡപത്തിൽവെച്ച് തന്റെ രണവീരന്മാർക്കെല്ലാം സുവർണ്ണനിർമ്മിതങ്ങളായ വലയങ്ങളും വീരശൃംഖലാദികളും അപസർജ്ജനം ചെയ്തിട്ട് ഒരു വിശ്രാന്തനായ വിജയസിംഹനായി അപക്ഷതമായ പ്രൌഢിയോടും യശസ്സോടുംകൂടി അവിടത്തന്നെ കുറച്ചുകാലം സസന്തോഷം താമസിച്ചു. അപ്പോൾ ഒരുദിവസം "മാടലൻ" എന്നപേരുള്ള ഒരു മഹാബ്രാഹ്മണൻ അവിടെ ആഗതനായി. അദ്ദേഹം ആ രാജർഷിയെ അമിതമായി വാഴ്ത്തിയുംകൊണ്ട് അദ്ദേഹത്തോടായി "ചേരമണ്ഡലത്തിന്റെ വിവസ്വാനായി പ്രശോഭിക്കുന്ന അല്ലയോ! രാജശേഖരാ! കമനീയാംഗിയായ മാധവി കടൽക്കരയിൽവെച്ച് കളിയായി പാടിയുദ്യാനഗാനാവലികൾ കനകവിജയന്മാരുടെ കനകമകുടമണിഞ്ഞ മൌലികളെ കർക്കശമായി ആമർദ്ദിച്ചുകളഞ്ഞതല്ലയോ? ഇതെന്തൊരത്ഭുതം" എന്നിങ്ങനെ വിനയപൂർവ്വം ഉണർത്തിച്ചു.

അതു കേട്ടിട്ട് ചക്രവർത്തി അത്യധികം വിസ്മയഭരിതനായി ആ ബ്രാഹ്മണോത്തമനെ വീക്ഷിച്ച് ഹേ! ചതുർവേദചതുരാ! അവിടുന്നു ഈ നില്ക്കുന്ന എന്റെ പ്രതിപക്ഷി

കൾക്കെന്നല്ല, നമുക്കുകൂടി സുതരാം ദുർഗ്ഗ്രാഹ്യമായ എന്തൊരു വിശേഷോദന്തത്തെയാണു അരുളിച്ചെയ്തതു്: അതിന്റെ സാരം എന്താണെന്നു നമുക്കു നല്ലതിന്മണ്ണം വ്യക്തമാകുന്നില്ല. ആയതുകൊണ്ടു് അല്ലയോ മഹാമനസ്സൻ അവിടുന്നു ആ നിഗൂഢോപദേശത്തെ ഒന്നു സവിസ്തരം അരുളിച്ചെയ്താൽ കൊള്ളാം എന്നാണു് അതിമാത്രം അഭിലാഷപ്പെടുന്നു, എന്നു കല്പിച്ചു.

ഉടനെ മാടലൻ ഹേ! രാജകുഞ്ജരാ! കാവിരിപ്പൂം പട്ടണത്തിൽ ഇന്ദ്രോത്സവം കാണ്മാൻ ജിഗമിഷുവായി നിന്നനായ കോവലന്റെ അന്തരംഗത്തിനു അപരിമിതമായി അസ്വാസ്ഥ്യം ഉണ്ടാക്കത്തക്കവിധത്തിൽ "മാധവി" എന്നവൾ മതിമറന്നു എന്തൊക്കെയോ പ്രണയപരങ്ങളായ ഉദ്യാനഗാനാവലികളെ പാടിക്കേൾപ്പിച്ചു. തന്നിമിത്തം അവളിൽ ക്രോധാവിഷ്ടനായിത്തീർന്ന കോവലൻ പെട്ടെന്നു അവളെ തിരസ്കരിച്ചുംവെച്ചു് പരമസാധ്വിയും തന്റെ പ്രിയപ്രേയസിയും എന്നാൽ ചിരകാലം തന്നെവിട്ടു് വിപ്രവാസം അനുഭവിച്ചവളും നവവധുവുമായ കണ്ണകിയെന്നവളുമൊന്നിച്ചു സ്വന്തം ഭവനം വിട്ടു പുറപ്പെട്ടു് ഏററവും ദവീയസിയായ ദക്ഷിണമധുരാപുരിയിൽ വന്നു താമസിച്ചു. അവിടെ നിവസിക്കവെ പാരം ദുർദൈവവിചേഷ്ടിതത്താൽ ഇതികർത്തവ്യതാമൂഢനായ നെടുംചെഴിയൻ എന്ന പാണ്ഡ്യരാജാവിന്റെ അവിമൃശ്യമായ ആജ്ഞ ഹേതുവാൽ നിരപരാധിയായ കോവലൻ കേവലം ഒരു കശ്മലൻ എന്നപോലെ കൊല്ലപ്പെട്ടു. അവന്റെ പത്നിയും പരമസാധ്വിയുമായ കണ്ണകി നിഷ്കാരണമായി സംഭവിച്ച സ്വഭർത്താവിന്റെ അ

കാലനിർയ്യാണംനിമിത്തം അത്യധികം കോപാവിഷ്ടയായി ഉന്നിദ്രകീർത്തികാസ്പദമായിരുന്ന ആ മധുരാപുരിയെ അഗ്നിഭഗവാനിരയാക്കി അതിനെ അനുക്ഷണം നശിപ്പിച്ചു. എന്നുമാത്രമല്ല അവൾ ഉടനടി അവിടെനിന്നും തിരിച്ചു് അത്യന്തം പരിപൂരിതമായ അവിടത്തെ ഈ മലയമണ്ഡലത്തിങ്കൽവന്നു വിങ്ങലപ്രാപ്തയാവുകയും ചെയ്തു. ഹേ! രാജശ്രേഷ്ഠാ! അവിടുന്നു നീതിയോടെ പരിപാലനം ചെയ്തുപോരുന്ന ഈ പരമപാവനമായ രാജ്യത്തിങ്കൽ ആ സതീരത്നത്തിന്റെ കാലെടുത്തൂന്നാനിടയായതുകൊണ്ടാണല്ലോ അവർക്കിപ്പോൾ ഈ ആദ്യരാജാക്കന്മാരുടെ മണിമുടിയണിഞ്ഞ മൌലിയിന്മേൽ കയറി അത്യധികം പ്രശോഭിക്കാനിടയായതു്, എന്നു താൻ മുമ്പു് സൂചിപ്പിച്ച കഥയെ പൂർവ്വാധികം വിസ്തൃതമായി പറഞ്ഞുകേൾപ്പിച്ചു. അവൻ പിന്നീടു് ചേരമാൻ പെരുമാളെ നോക്കി അല്ലയോ! രാജശേഖര! എന്റെ ഇദാനീന്തനമായ പര്യടനത്തിനുള്ള ഹേതുവെന്താണെന്നു ഇതാ ഞാൻ അവിടത്തെ തിരുമനസ്സുണർത്തിക്കാം! അവിടുന്നു അതിനെ സശ്രദ്ധം ആകർണ്ണനം ചെയ്താലും! ഹേ! സ്വാമിൻ! ഞാൻ പുണ്യാചലമായ പൊതിയമലയെ പ്രദക്ഷിണം ചെയ്തിട്ടു കുമാരിതീർത്ഥവുമാടി മടങ്ങിവരുമ്പോൾ മാർഗ്ഗമദ്ധ്യേ മാടകൂടങ്ങൾ നിറഞ്ഞ മധുരാപുരിയിൽ പ്രവേശിച്ചു. അപ്പോൾ പാണ്ഡ്യമന്നവൻ നെടുംചെഴിയൻ രാജനീതിയിൽനിന്നും നിതരാംവ്യതിചലിച്ചു പ്രവർത്തിച്ചുവെന്നും തന്നിമിത്തം കോവലനെന്ന ഒരു വണിഗ്വരൻ അന്യായമായി ആ നഗരാന്തത്തിങ്കൽവെച്ചു് ആ രാജാജ്ഞയാൽ വധിക്കപ്പെട്ടുവെന്നും ആ നഗരവാസികൾ ആക്രോശനം ചെയ്യുന്നതു് ഈ കർണ്ണപുടങ്ങളിൽ കേൾക്കുന്നതിനിടയായി.

ശ്രവണദുസ്സഹമായ ഈ വർത്തമാനത്തെ ശ്രവിച്ചു മാത്രയിൽ മാതരി എന്ന ഗോപവനിത ഗോപവാടമധ്യത്തിലുള്ള ചതുഷ്പഥത്തിൽ പ്രവേശിച്ച് ആ നഗരവാസികളെ നോക്കി പരസ്യമായി അല്ലയോ ഗോപാലകന്മാരെ കോവലൻ വാസ്തവമായി യാതൊരപരാധവും ചെയ്തവനല്ല. എന്നാൽ നമ്മുടെ മഹാരാജാവ് എന്തോ ദുഷ്കാലവൈപരീത്യംനിമിത്തം ധർമ്മസരണിയിൽനിന്നും അല്പം വ്യതിചലിച്ചുപോയി. നീതിമാനായ നമ്മുടെ മഹാരാജാവിന്റെ ചെങ്കോലിനു ഭഗ്നതസംഭവിക്കാനുള്ള കാലവും ആസന്നമായി, എന്നു പ്രരോദിക്കയും ആ ധീരപുരുഷന്റെ അന്യനാശത്തെക്കുറിച്ചു അത്യധികം അനുശോചിക്കയും ചെയ്തു. അനന്തരം അവൾ അന്നേദിവസംതന്നെ അർദ്ധരാത്രിയിങ്കൽ ആ നഗരവരത്തിലുള്ള ഒരു നിഗൂഢസ്ഥലത്തു പ്രവേശിച്ച് ആരുമറിയാതെ ഒരു ചിത കൂട്ടി അഗ്നിജ്വലിപ്പിച്ചു അതിൽ ചാടി ആത്മഹത്യ ചെയ്യുകയും ചെയ്തു.

കോവലനേയും കണ്ണകിയേയും കാവിരിപ്പൂംപട്ടണത്തിൽനിന്നും മധുരയിലേക്ക് ആനയിപ്പിച്ചുകൊണ്ടുവന്നവളായ കൌന്തിയെന്ന ജൈനസന്യാസിനിയും ആ വണിഗ്വരൻ ആ നഗരവരത്തിൽവെച്ച് അവമജ്ജനനായ പാണ്ഡ്യമഹാരാജാവിന്റെ നിർദ്ദേശാനുസരണം നിഷ്കാരണം നിഗ്രഹിക്കപ്പെട്ടു എന്നുള്ള നിഷ്ഠുരഭേദനം ശ്രവിച്ചതുമുതൽ അത്യധികം ദുഃഖാക്രാന്തയായി നിരാഹാരവ്രതംസ്വീകരിച്ച് സ്വന്തം ജീവനെ അചിരേണ അവസാനിപ്പിച്ചു. ഏതാദൃശം മഹാപവിത്രകളായ മാതരിയും കൌന്തിയടികളും ലോകരംഗത്തിൽനിന്നും തിരോധാനം ചെയ്തതും, മാമ

ധുരാപുരി അഗ്നിക്കിരയായതും ദർശിച്ചുകൊണ്ട് ഞാൻ അവിടെനിന്നും നിഷ്ക്രമിച്ചിട്ട് എന്റെ ജന്മഭൂമിയായ കാവിരിപ്പൂംപട്ടണത്തിലേക്ക വന്നുചേർന്നു.

അവിടെ കോവലന്റെ പിതാവായ മാചാത്താൻ എന്നവൻ സ്വപുത്രന്റെ അപ്രതീക്ഷിതമായ അകാലനിര്യാണത്തേയും അവന്റെ പ്രിയപത്നിയായ കണ്ണകിയുടെ അകസ്മികമായും എന്നാൽ അതിദയനീയമായുമുള്ള മരണത്തേയും മധുരാപുരിയുടെ ക്രമാതീതവും അതിദാരുണവുമായ നാശത്തേയും അറിഞ്ഞു വ്യസനവും മനസ്സുമുട്ടി സ്വന്തം ധനസമ്പത്തുകളെല്ലാം കണ്ണിൽകണ്ടവർക്ക ദാനംചെയ്തിട്ട ഇഹലോകസന്യാസത്തെ സ്വീകരിച്ചു. അവന്റെ ഭാര്യയും സ്വപുത്രനിര്യാണം നിമിത്തമുണ്ടായ ആധി മനോവ്യാധിയായി പരിണമിക്കുകയും അതു് അചിരേണ അവളുടെ മരണത്തിന്ന ഹേതുഭൂതമായിത്തീരുകയുംചെയ്തു. കണ്ണകിയുടെ പിതാവായ മാനായ്ക്കനും സ്വന്തം സ്വത്തുക്കൾ മുഴുവനും സാധുജനങ്ങൾക്കായി നിരവധി പ്രദാനംചെയ്തിട്ട് മാചാത്താനോടുകൂടി സന്യാസം സ്വീകരിക്കുകയുംചെയ്തു. അവന്റെ മഹിഷിയും കണ്ണകിയുടെ പ്രിയജനയിത്രിയുമായ മംഗളാമണി സ്വപുത്രിയുടെ അന്ത്യനാശംനിമിത്തം അത്യധികം വ്യസനാക്രാന്തയായി പെട്ടെന്ന രോഗബാധിതയാവുകയും കാലവിളംബമെന്യെ കാലധർമ്മം പ്രാപിക്കയും ചെയ്തു.

തന്റെ പ്രാണകാന്തന്റെ ദുർമ്മദവിലാസത്താൽ ഏർപ്പെട്ട അകാലമൃതിയെ വിചാരിച്ച് അന്തരംഗത്തിൽ അത്യധികമനസ്താപത്തോടുകൂടിയവളായ മാധവി, അതിയാ

യ ദുഃഖത്തിന കാരണമായിത്തീൎന്നിരുന്ന വേശ്യയുടെ വേഷത്തെക്കൂടിയും സ്വപുത്രിയായ മണിമേഖലയ്ക്കു കാമമാനിട കൊടുക്കരുതെന്നുകരുതി സ്വപുത്രിയെ സ്വജനയിത്രിയായ ചിത്രാപതിയെ ഭരമേല്പിച്ചുവെച്ച് മണ്ഡനങ്ങളെല്ലാം ഉപേക്ഷിച്ച് മുണ്ഡനംചെയ്ത് ഇഹലോകജീവിതത്തിൽ അത്യധികവിരക്തിയോടുകൂടി പെട്ടെന്ന് ഒരു ബുദ്ധമതഭിക്ഷുണിയാവുകയും ചെയ്തു. അവളുടെ പുത്രിയായ മണിമേഖലയും സ്വപിതൃനാശത്താൽ അതീവ ദുഃഖിതയായി ഒരു ബുദ്ധമതാശ്രമത്തിൽ ചെന്നു മേണൻ എന്നൊരു സന്ന്യാസിപ്രവരനെ ഗുരുവരനായി വരിച്ച് ഒരു ബുദ്ധമതസന്ന്യാസിനിയായി സ്വജീവിതശേഷത്തെ സസമ്പ്രമം നിർവ്വഹിച്ചു.

ഏറ്റവും ക്ലേശാവഹവും അത്യന്തശോകാവഹവുമായ ഏതാദൃശയാതനകളെയെല്ലാം ഈക്ഷിച്ചതുകൊണ്ടുള്ള മഹാപാപത്തെ ഗംഗാസ്നാനം ചെയ്തെങ്കിലും നശിപ്പിക്കണമെന്ന നിശ്ചയംചെയ്ത് ഞാൻ ഈ പുണ്യഭൂമിയിൽ സമാഗതനായി. "അല്ലയോ പൊന്നുതമ്പുരാനേ! അവിടുന്ന് ഈ ഭൂമണ്ഡലത്തിൽ ചിരകാലം ഭൂമണ്ഡലാധിപതിയായി വാണരുളിയാലും. അങ്ങയുടെ ശത്രുജനംപോലും സർവ്വദാ അങ്ങയെ പരിലാളിച്ചാലും" എന്നാശീർവാദംചെയ്ത് ആ ഉപാഖ്യാനത്തെ അവസാനിപ്പിച്ചു. മാടലോമനത്തെ കേട്ട് അത്യധികം മനസ്സലിഞ്ഞവനായ വഞ്ചിമഹീപാലൻ അദ്ദേഹത്തോടായി ഹേ! സ്വാമിൻ! പാണ്ഡ്യരാജാവ് നാടുനീങ്ങിയതിൽപിന്നെ ആ നാട്ടിൽ എന്തെങ്കിലും അതിവിശേഷസംഭവങ്ങളുണ്ടായിട്ടുണ്ടോ? എന്നരുളിച്ചെയ്തതിലെല്ലാ

യി ഒരു പ്രശാന്ത പ്രദേശത്തിൽ എഴുന്നള്ളിച്ചെന്നിരിക്കയും മാടലനെ അടുത്തുവിളിച്ചു സ്വസവിധത്തിൽ ഉപവേശിക്കാൻ ആജ്ഞാപിക്കയുംചെയ്തു. അനന്തരം ആ ഉർവീശ്വരനെ നോക്കി അല്ലയോ! അന്തണവര്യാ! ചോളനാട്ടിൽ എന്റെ അളിയനായ യുവരാജാവിനോടു് വിരോധം കാണിച്ചുവരും അവരെ അതിപൂർവ്വം ആക്രമിച്ചുവരും അവന്റെ നാട്ടിങ്കൽ അസാമാന്യമായ കലഹത്തിനും കലാപത്തിനും സാഹസത്തിനും കാരണഭൂതന്മാരായവരും ആയ ഇടപ്രഭുക്കൾ നെൽപാത്തുപോരാം സംഗ്രാമാങ്കണത്തിൽവെച്ചു് അചിരേണ മാമക സേനകളാൽ പരാജിതരാക്കപ്പെട്ടു് പഞ്ചതയെ പ്രാപിച്ചതിൽ പിന്നീടു് നിങ്ങളുടെ നാട്ടിൽ സമാധാനവും സംതൃപ്തിയും സമൃദ്ധമാകംവണ്ണം നിറഞ്ഞിരുന്നു പോരുന്നുണ്ടോ? എന്റെ സ്യാലനായ ആ യുവരാജാവു് സ്വ പ്രജകളായ യക്ഷ്മാസുരന്മാരെ പരിപാലനം ചെയ്തുപോരുന്നുണ്ടോ എന്നു ചോദിച്ചു. അപ്പോൾ മാടലൻ ചക്രവർത്തിയോടായി ഹേ! സ്വാമിൻ! സ്വസവിധത്തിൽ അനന്യ ശരണനായി ആശ്രയിച്ച ഒരു കപോതത്തെ അത്യധികം ആതങ്കബാധിതനായി ത്രാണനം ചെയ്യാൻവേണ്ടി സ്വ ജീവനെ തൃണവൽക്കരിച്ചു് സ്വശരീരത്തെപ്പോലും പ്രദാനംചെയ്തു് അമലമായ യശസ്സിനെ ആർജ്ജിച്ചവരും പുണ്യശ്ലോകനായ ശിബിചക്രവർത്തിയുടെ വംശജാതന്മാരായ രാജഹംസന്മാർ അനന്യതയോടെ വാണുപോരുന്ന അസ്മാദൃശന്മാരുടെ നാട്ടിൽ അതതരത്തിലുള്ള യാതൊരു ദോഷങ്ങളും ഈഷത്തും സംഭവിക്കുന്നതല്ല. തിരുമേനി! ചോളനാട്ടു് പോലും ക്ഷേമമായും ചൊവ്വേ വാഴുന്നുണ്ടു്,, എന്നുപറഞ്ഞു.

ചക്രവർത്തി മാടലൻ ഉരചെയ്ത സ്നേഹമസൃണങ്ങളായ സമീചീനവാചകങ്ങളെ ശ്രവിച്ചിട്ട് അത്യധികം സന്തോഷഭരിതനായിത്തീർന്നു. അനന്തരം ആ രാജശേഖരൻ തന്റെ പരിജനങ്ങളുടെ മദ്ധ്യഭാഗത്തിൽ അഭ്യാഗതനായിട്ടു അവരാൽ പരിവേഷ്ടിതനായി അവിടെവെച്ചു വലുതായി ഒരു തുലാഭാരമടിയന്തിരം നടത്താനായി നിശ്ചയിച്ച് അന്നാൽ നിർദ്ദേശിക്കപ്പെട്ട സ്ഥലത്തേക്കു ഗമിച്ചുതുടങ്ങി. അവിടെ സാധാരണ സ്ഥലങ്ങളിൽനിന്നും കുറെ പൊക്കത്തിലായി ഒരാൾക്കു നിഷ്പ്രയാസം ഉപയോഗിക്കത്തക്കവണ്ണം അത്ര ദാർഢ്യമുള്ള ഒരു സ്വർണ്ണനിർമ്മിതമായ ത്രാസു തൂക്കപ്പെട്ടിരുന്നു. ആ തുലായന്ത്രത്തിന്റെ ഒരു തട്ടിൽ സ്വർണ്ണനാണയങ്ങളും രജതനാണയങ്ങളും അനവധി രത്നങ്ങളും കൂട്ടിയിട്ടിരുന്നു. ചേരചക്രവർത്തി അത്യാഹ്ലാദപൂർവം നാനാദിക്കുകളിൽനിന്നും വന്നിട്ടുള്ള നാനാജാതിമതസ്ഥന്മാരായ അനവധി ജനങ്ങൾ നിർന്നിമേഷരായി നോക്കിക്കൊണ്ടിരിക്കവേ മറ്റതിൽ സമുത്സാഹം ആരോഹണം ചെയ്തു. അദ്ദേഹത്തിന്റെ തൂക്കം ശരിയാകുന്നതുവരെ മറ്റേത്തട്ടിൽ മേൽപ്പുറത്തെ നാണയങ്ങളെ വാരിച്ചൊരിയുകയും അടിക്കടി എടുക്കുകയും ചെയ്തുകൊണ്ടിരുന്നു. ഒടുവിൽ ചക്രവർത്തി ആ തുലാസിൽനിന്നും സാവധാനമായി താഴത്തു് അവരോഹണം ചെയ്യുകയും അതിലുണ്ടായിരുന്ന സ്വർണ്ണവർണ്ണരത്നങ്ങളെ അവിടെക്കൂടിയിരുന്ന ബ്രാഹ്മണോത്തമന്മാർക്കും മററു യോഗ്യന്മാരായ പലർക്കും അവരവർഹമായി വിനിമയം ചെയ്തതുകൂടാതെ അതിൽ വലിയ പകുതിയും മാടലനു ദാനം ചെയ്യുകയും ചെയ്തു. പുനശ്ച ചക്രവർത്തി തന്റെ പരിവാരങ്ങളും കൂടിയിരുന്നവരോടും

## അദ്ധ്യായം വ്യ.

---

### മഹാരാജാവിനെ നഗരവാസികൾ എതിരേൽക്കുന്നതു്.

(പ്രത്യാഗമനവും സ്വീകരണവും)

ചക്രവർത്തിയായ ചെങ്കുട്ടുവൻ ഉത്തരദേശത്തിലേയ്ക്കു് യുദ്ധോദ്യുക്തനായി പര്യടനം ചെയ്തപ്പോൾ പട്ടമഹിഷിയായ ഇളങ്കോവേൺമാൾ വഞ്ചിമഹാനഗരത്തിൽ തന്നെ അത്യുൽക്കണ്ഠയോടെ വസിക്കേണ്ടിവന്നു. ആ പരമസാധ്വി സ്വഭർത്താവിന്റെ ആഗമനത്തെ നിമിഷംപ്രതി അത്യധികം ജിജ്ഞാസയോടെ അനിമേഷയായി പ്രതീക്ഷിച്ചുകൊണ്ടിരുന്നു. മാസം അതിക്രമിക്കുന്തോറും ആ സതീമണിയുടെ മനോവേദനയും ഔൽക്കണ്ഠ്യവും ഉത്തരോത്തരം ഉൽ്കടമായി വർദ്ധിച്ചുവന്നു. മനോഹരമായ ഹംസതൂലികാശയ്യാപരിമണ്ഡിതമായ സുവർണ്ണപര്യങ്കത്തിന്മേൽ സസുഖം ശയനംചെയ്താലും ആ മോഹനാംഗിക്കു ഗാഢനിദ്ര നിശ്ശേഷം ശൂന്യമായി. ഭർത്തൃവിരഹത്താൽ ആ സുദർശിനി അത്യന്തം താന്തയാവുകയും അവരുടെ അന്തരംഗം ക്രമത്തിലധികം ക്ലാന്തമായി മെലിയുകയും ചെയ്തു. ഇപ്രകാരം സുതരാം വാടിയ മനസ്സോടും, കൂടിയ ചിന്തയോടും കൂടി കേവലം വ്യാമൂഢചിത്തയായി സ്വനാഥം കണവനെ കാണാൻ നിരന്തരം കാംക്ഷിച്ചുകൊണ്ടു് അത്യധികം അലംഭാവരഹിതയായി ആ വഞ്ചിരാജപുരി നിവസിച്ചുവന്നു. ഇങ്ങനെ വസിക്കുമ്പോൾ ഒരുദിവസം അന്തഃപുരത്തിലെ പരിചാരികമാർ ഉത്തരദിക്കിൽ നടന്ന ചെങ്കുട്ടുവന്റെ

വീരാപദാനങ്ങളെപ്പററി താനാണതും വിശേഷവിധിയായി ഗ്രഹിച്ചതെല്ലാം ആ രാജമഹിഷിയെ സവിസ്തരം പറഞ്ഞു കേൾപ്പിച്ചു. എന്നിട്ട് അവർ അദ്ദേഹത്തിന്റെ മഹാർഹവും അസാമാന്യമായ കീർത്തിചരിതത്തെക്കുറിച്ചു അത്യധികം വാഴ്ത്തിപ്പാടുകയും ചെയ്തു. അനന്തരം അവർ ആ പട്ടമഹിഷിയെ നോക്കി "അല്ലയോ! മഹാറാണീ! അതിഭാഗ്യവതിയായ അവിടുന്നു ഒട്ടുംതന്നെ ആയാസപ്പെടേണ്ട! നമ്മുടെ ചക്രവർത്തി സുഗൃഹീതനാമാവായും ജയമാല്യാലംകൃതനായും കാലവിളംബമെന്യേ ഇവിടെ പ്രത്യാഗമിക്കും." എന്നു ഉദീരണംചെയ്തിട്ട് അവരുടെ ശ്രവണവിശ്രാന്തികമായി ആ രാജസിംഹന്റെ ജൈത്രയാത്രയെ സൂചിപ്പിക്കുന്ന പലവിധ രുചിരങ്ങളായ വിജയഗാനങ്ങളും സുമധുരം പാടിത്തുടങ്ങി.

ഇതിനിടക്ക് ആ രാജ്യത്തിലുള്ള രമണീയങ്ങളായ തരുഷണ്ഡങ്ങളുടെ മധ്യഭാഗത്തിൽ അവിടവിടെയായി സാന്ദ്രമായി വിലസുന്ന തിനപ്പുനങ്ങളിലെല്ലാം കാവൽ നില്ക്കുന്നവരായ രക്ഷിജനങ്ങൾ അത്യന്തമായിവന്യമധൂളി പാനംചെയ്തു മതിമയങ്ങി ഇതികർത്തവ്യതാമൂഢരായി കഴിഞ്ഞു നില്ക്കുമ്പോൾ അവിടെയുള്ള തിനക്കതിരുകളെ പിഴുതു തിന്നാൻ തക്കസമയം പ്രതീക്ഷിച്ചു അക്ഷീണം ആഗമിച്ച മത്തമാതംഗങ്ങൾ അവയ്ക്കുള്ളിൽ നിർബാധം പ്രവേശിച്ചുതുടങ്ങി. ആ കാഴ്ചയെക്കണ്ടവരായ നിഷാദവനിതകൾ തങ്ങളുടെ ഒളിമാടങ്ങളിലിരുന്നുകൊണ്ട് ഉത്തരളികകളിലേക്ക് യുദ്ധോത്സുകനായി പ്രസ്ഥാനം ചെയ്തവനായ തങ്ങളുടെ പൊന്നുതമ്പുരാൻ അജയ്യനായും വിജയലക്ഷ്മീവരിതനാ

യും നമ്മുടെ നാട്ടിലേക്കു് അചിരേണ പ്രത്യാഗമിക്കുന്നുണ്ടു്. ആ പൊന്നുതിരുമേനി ഇവിടെ താമസംവിനാ എത്തി ചിരംജീവിയായി സസുഖം വാഴട്ടെ, അദ്ദേഹത്തിന്റെ രാജ്യഭാരം സുഖസാമഗ്രീസമ്പത്തിയോടുകൂടി നീണാൾ നിലനില്ക്കട്ടെ എന്നർത്ഥം വരത്തക്കവിധത്തിൽ മനോഹരമായ സ്തുതിഗീതങ്ങൾ പാടിത്തുടങ്ങി. ആ സമയം തിനക്കതിരുകളെ അത്യുത്സുകങ്ങളായി ആശനം ചെയ്യാൻ പോകുന്ന പൂർവ്വകതുങ്ങളായ ഗജയൂഥങ്ങൾ ആ യോഷാമണികളുടെ ഹൃദയരുചിരമായ ഗാനസ്വരത്തിൽ മതിമറന്നു സസുഖം നിദ്രാവശംഗതരായി.

ആ നാട്ടിലുള്ള കൃഷീവലന്മാർ തങ്ങളുടെ ആഢ്യരാജാക്കന്മാരെ അടലികൾ അന്തസ്യൂതമായി വെന്നു് ആക്ഷീണശോഭനായി വിജയക്കൊടി നേടിയ നമ്മുടെ ഉടയതമ്പുരാൻ തിറവിയ പെരുമയോടെ തിരിച്ചു നാട്ടിലേക്കെഴുന്നെള്ളുന്നതായി കേട്ടു. അദ്ദേഹം ഒരുപക്ഷേ നാളെദിവസം ഇവിടെ പ്രത്യാഗമിച്ചേക്കാം. അല്ലയോ വൃഷഭവരങ്ങളേ! നിങ്ങൾ സോല്ലാസം നിങ്ങളുടെ സീരവരങ്ങളെക്കൊണ്ടു് ഈ കമനീയമായ കൈദാരികങ്ങളെ നല്ലതിന്മണ്ണം ഉഴുതുനന്നാക്കുവിൻ! എന്നർത്ഥം വരത്തക്കവിധത്തിൽ ആ മഹാരാജാവിന്റെ വിജയാശംസമായ പല മധുരഗാനങ്ങളും പാടിത്തുടങ്ങി.

മഹാരാജാവിന്റെ ഉന്മേഷഭരിതന്മാരായ പശുപാലവത്സന്മാർ തങ്ങളുടെ ഗോകുലങ്ങളെ വീക്ഷിച്ചു് "അല്ലയോ പശുവൃന്ദങ്ങളേ! നമ്മുടെ പൊന്നുതിരുമേനി ഉത്തരാദേശങ്ങ

ഷ്ടിയ്ക്കിന്നു് ഉൽക്കർഷസൂചകമായി പിടിച്ചടക്കിയ അസംഖ്യം ഗോസംഘാതത്തോടുകൂടി വിജയകോലാഹലനായി ഇവിടെ നാളെദിവസം അപരർമുഖത്തിൽ ആഗമിക്കുന്നുണ്ടു്. അദ്ദേഹം കൊണ്ടുപോരുന്ന ഗോധനങ്ങളോടുകൂടി നിങ്ങളും ഞങ്ങൾക്കു് സസുഖം വാണാലും" എന്നർത്ഥം വരത്തക്കവിധത്തിൽ അതിസാന്ദ്രമായി പാടി അതിനനുയോജ്യമായ വാദ്യഗാനം മുഴക്കുകയും ചെയ്തു. അംബുധിതീരത്തിൽ നിവസിക്കുന്ന ധീവരമണിമാർ നമ്മുടെ ചേരചക്രവർത്തി സ്വാമി പട്ടമഹിഷിയെ സന്തോഷിപ്പിക്കാനായി നാളെദിവസംതന്നെ ഇവിടെ തിരിച്ചെഴുന്നള്ളുന്നുണ്ടു്". ആ അവസരത്തിൽ അദ്ദേഹത്തിന്റെ വിജയശംസാസൂചകമായി നമുക്കെല്ലാം അതിമോഹനമായി ഒന്നു് ആടിപ്പാടിക്കളിക്കാം എന്നു പറഞ്ഞുകൊണ്ടു് പലരും കൂട്ടംകൂടി നിരന്നുനിന്നു സോല്ലാസം പാടിത്തുടങ്ങി. ആ നഗരവാസികളെല്ലാം ആ രാജസിംഹന്റെ ആഗമനത്തെ അത്യാനന്ദത്തോടെ പൂർണ്ണമായി പ്രതീക്ഷിച്ചുവണ്ണം നിവസിച്ചു. അടുത്ത ദിവസം പ്രഭാതത്തിൽ ചെങ്കുട്ടുവചക്രവർത്തി കാഹളധ്വനി മുഴങ്ങവേ രാജകീയമായ വാരണത്തിന്റെ മസ്തകത്തിൽ ആരോഹണം ചെയ്തിട്ടു് നാലംഗസേനാസമേതം ആ നഗരവരസീമാന്തത്തിൽ വന്നണഞ്ഞു. അവിടെ ആഴിക്കരയിൽ വിശാലമായ മണൽപ്പുറത്തു് നാട്യവിശാരദകളായ നാരീമണികൾ സർവ്വാഭരണവിഭൂഷിതകളായി നവമുത്തു നിറച്ച സ്വർണ്ണത്താലങ്ങൾ കയ്യിലേന്തി നാനാരൂപങ്ങളായ നൃത്തഗീതപ്രയോഗങ്ങളോടുകൂടി ആ വഞ്ചിഭൂവല്ലഭനെ എതിരേറ്റു് നഗരാന്തർഭാഗത്തു പ്രവേശിച്ചു.

വീരലക്ഷ്മി സ്ഥിതിചെയ്യുന്ന മാറിടത്തോടുകൂടിയ ആ ചേരചക്രവൎത്തിയെക്കണ്ട ആ നാഗരികാംഗനമാർ നവമണം വഹിക്കുന്ന അനവധി നവമലർവൃന്ദങ്ങളെ സുന്ദരനായ ആ രാജപുംഗവന്റെ മൌലിയിങ്കൽ തൂകി പലവിധ മംഗലഗാനങ്ങളെപ്പാടി "ചക്രവൎത്തി ഈ ഉൎവിമേൽ ദിഗന്തവിശ്രാന്തകീൎത്തിയോടെ ചിരകാലം വാണാലും! ആ രാജേന്ദ്രന്റെ സൗധൎമ്മ്യമായ രാജദണ്ഡവും മേന്മയേറിയ പ്രജാവൃന്ദങ്ങളും അവ്യാഹതമായി തഴച്ചുയൎന്നുവന്നാലും" എന്നു വാഴ്ത്തി. ആ നഗരം മുഴുവനിലും ഇപ്രകാരമുള്ള നാനാവിധങ്ങളായ മംഗലധ്വനികൾ സൎവത്ര മുഴങ്ങിത്തുടങ്ങി. യുദ്ധവീരന്മാൎക്ക് അന്നത്തെ സന്തോഷം വാചാമഗോചരം തന്നെയായിരുന്നു. യുദ്ധത്തിൽ മുറിവേറ്റ വീരന്മാർ തങ്ങളുടെ ഇല്ലങ്ങളിലേയ്ക്കു രത്നങ്ങളായ സമ്മാനദ്രവ്യങ്ങളോടുകൂടി അപക്രമിച്ചുതുടങ്ങി. അവരുടെ ആഗമനത്തെ പ്രതീക്ഷിച്ചുകൊണ്ടിരുന്ന ധൎമ്മപത്നിമാർ തങ്ങളുടെ നായകന്മാൎക്ക ലഭിച്ച അനൎഘമായ വിജയത്തെയും ബഹുമാനങ്ങളേയും കുറിച്ച് അത്യധികം പുകഴ്ത്തിപ്പാടുകയും തങ്ങളുടെ അനുരാഗപൂൎണ്ണമായ ശുശ്രൂഷകളാൽ വീരവ്രണവിരോപണത്തിന വേണ്ട പ്രതിവിധികൾ ചെയ്കയും ചെയ്തു. അന്നു വഞ്ചിമഹാനഗരത്തിലുണ്ടായിരുന്ന ആഘോഷവും അലങ്കാരവും ഇന്നവിധമാണെന്നു വിസ്തരിച്ചു പറയുവാൻ ആയിരം ഫണമുള്ള ആദിശേഷനുകൂടിയും അസാദ്ധ്യമായിരുന്നു. ആ രാജവൎയ്യൻ അരമനയ്ക്കകത്ത് പ്രവേശിച്ചുടനെ അദ്ദേഹത്തെ മുഖംകാണിക്കാൻവേണ്ടി പട്ടമഹിഷിയായ ഇളംകോവെണ്മാറം സ്വന്തം സഖീവൃന്ദങ്ങളാൽ ആവൃതയായി ആ തിരുമേനിയെ അഭിമുഖീകരിച്ച് അദ്ദേ

ഹത്തിന്റെ മുമ്പിൽവന്ന് സരളവും പ്രസന്നവുമായ മുഖഭാവത്തോടെ സാഷ്ടാംഗംവീണു വണങ്ങിനിന്നു. അപ്പോൾ മഹാരാജാവ് സാദരവും ആനന്ദനിമഗ്നനായി ആ ദേവിയെ തന്റെ രണ്ടു കൈകൊണ്ടും പിടിച്ചെഴുന്നേല്പിച്ച് ആ സുന്ദരാംഗിയുടെ മൃദുലമേനിയെ അത്യാനന്ദപുരസ്സരം ആശ്ലേഷിച്ചുകൊണ്ട് അതിയായ മുഖവിലാസത്തോടും ഉൾപ്രസാദത്തോടും കൂടി അവളുടെ നെറുകയിൽ ഒന്നു ചുംബനംചെയ്തു. അനന്തരം ആ തിരുമേനി ആ മംഗളാംഗിയുമൊരുമിച്ച് അവിടെ സിംഹാസനാരൂഢനായി സ്ഥിതിചെയ്യുകയും ചെയ്തു.



# അദ്ധ്യായം ൯.

---

## മാടമേലാപ്രദേശം.

അസ്തമനാദിത്യൻ പശ്ചിമാംബുധിയിൽ നിമജ്ജിതനായി സർവ്വലോകത്തിനും ആനന്ദാനുഭൂതിയെ നൽകുന്ന അതിരമണീയമായ ദിനാന്ത സന്ധ്യാകാലം അചിരേണ വന്നണഞ്ഞു. ആ വഞ്ചിനഗരത്തിലെ കമനീയാംഗികളായ യോഷാമണികൾ ഓരോരുത്തരും സമരാങ്കണത്തിൽ നിന്നു മടങ്ങിയെത്തിയ താന്താങ്ങളുടെ കാമുകന്മാരെ കളഭാഷികൾ അണിഞ്ഞും പുഞ്ചിരിപ്പൂ ചാർത്തിയും കടാക്ഷാമൃതം ചൊരിഞ്ഞും മന്ദാക്ഷത്തോടെ യഥാവിധി സൽക്കരിക്കുകയും ആശ്ലേഷാദി ആതിഥ്യങ്ങൾ ചെയ്ത് ആനന്ദ പാരവശ്യരാക്കുകയും ചെയ്തു. രാജശേഖരനായ ചെങ്കുട്ടവ ചക്രവർത്തിയുടെ വികസിത സുമസമാനമായ പ്രമുദിതവദനംപോലെ അഖിലജനാരാധ്യനായ കുമുദബാന്ധവൻ അംബരമദ്ധ്യത്തിൽ ലംബമാനനായ് പരിലസിച്ചു. ആ കുളിർമതി ആ നഗരത്തിലെ മണിമാടവും മണിയറയും മണിമഞ്ചവും മലർമെത്തയും മാടക്കൂടവും എല്ലാം ഒന്നുപോലെ സ്പൃഹണീയങ്ങളായ സ്വകിരണകന്ദളങ്ങളെ പരത്തിവിതാനിച്ചു.

ഉത്തുംഗമായ് പരിശോഭിക്കുന്ന മഹാമേരുതുല്യമായ അരമനമാളികയിലെ സുവർണ്ണമയമായ ഹർമ്മ്യാങ്കണത്തിങ്കൽ മഹാരാജ്ഞിയായ വെണ്മാൾ കൌമുദീവിലാസം കണ്ട് ആനന്ദിക്കാനായ് വന്നിരുന്നു. അപ്പോൾ അവിടെ ചില യോഷാമണികൾ മണിദീപമേന്തി വന്നിട്ട് മഹാ

രാജ്ഞി ദീർഘായുഷ്മതിയായിരിപ്പാൻ ആശംസിക്കുകയും വേറൊരു സംഘം വീണാമൃദംഗാദി വാദ്യവിശേഷങ്ങൾ പ്രയോഗിച്ചു് രമ്യമായി സ്തുതിഗാനം മുഴക്കുകയും ചെയ്തു. മറ്റൊരു യോഷാസംഘം കസ്തൂരികഴമ്പും വെൺചാറും വസ്ത്രപ്പൊടിയും വാസനാദ്രവ്യവും പൂമാലകളും വഹിച്ചും, ഇനിയൊരുസംഘം പുഷ്പധൂപാദി പരിമളവസ്തുക്കളോടുകൂടിയും പരിമളച്ചാറു ധരിച്ചും വന്നുചേർന്നു. വേറൊരു സമൂഹം പുരന്ധ്രികൾ ദർപ്പണം, പട്ടുവസനങ്ങൾ കനകമായ രത്നാഭരണങ്ങൾ ഇവകളോടുകൂടിയും ആ മഹാറാണിയുടെ ചുററും വന്നു് അവരെ വട്ടമിട്ടു നിന്നു. കുറെകഴിഞ്ഞപ്പോൾ മഹാരാജാവും ചന്ദ്രികാചർച്ചിതമായ ആ ചന്ദ്രശാലാപീഠം ആരോഹണം ചെയ്തു. രാജർഷിവരൻ പത്നിയും സ്വല്പനേരം അവിടെ അത്യധികമായി അലങ്കരിച്ചിട്ടിരുന്ന ഒരു സുവർണ്ണ പര്യങ്കത്തിന്മേൽ ഇരുന്നു സ്വല്പം വിശ്രമിച്ചുകഴിഞ്ഞപ്പോൾ ഒരു വിചിത്ര വേഷധാരിയായ നർത്തകൻ അവിടെ സമാഗതനായി, സാക്ഷാൽ പരമേശ്വരൻ ത്രിപുരദഹനം ചെയ്തു കാലത്തിൽ ഉമാദേവീസഹിതനായി ചെമ്പിട വിരിച്ചും ദിങ്മുഖങ്ങളെ തലോടിക്കൊണ്ടും ദേവിയുടെ മണിച്ചിലമ്പു് ഒലിക്കാതെയും കങ്കണമനങ്ങാതെയും മണികുണ്ഡലമാടാതെയും ഹൃദ്യമായി നടനം ചെയ്തതുപോലെ അടിയൻ ഇന്നൊരു വിശേഷനാട്യം നടിക്കാം." എന്നു അയാൾ സവിനയം തിരുമനസ്സുണർത്തിച്ചു.

മഹാരാജാവു് ഉടനടി അതിലേക്കനുവദിക്കയും ആ നർത്തകൻ അനന്യസാധാരണമായ പാടവത്തോടുകൂടി ആ അസാധാരണ നൃത്തത്തെ നടിച്ചുകാണിക്കയും ചെയ്തു. മ

ഹാരാജാവും രാജ്ഞിയും ആ നൃത്തവിധാനം കണ്ടു് അത്യധികം സന്തോഷഭരിതരായി. അനന്തരം ആ പൊന്നുതിരുമേനി അനവധി സമ്മാനങ്ങൾ കൊടുത്തു നടനെ യാത്ര പറഞ്ഞയച്ചശേഷം അവിടെനിന്നു എഴുന്നള്ളി സഭാ ആസ്ഥാനമണ്ഡപത്തെ പ്രാപിക്കയും ചെയ്തു. തദനന്തരം ജയസിംഹനായി അവിടെ സ്ഥിതിചെയ്യുന്ന ആ മഹാരാജാവിന്റെ മുഖംകാണ്മാൻ പലരും അവിടെ സമാഗതന്മാരായി. അവരുടെകൂട്ടത്തിൽ ചോളപാണ്ഡ്യന്മാരായ കനകവിജയന്മാരെ കാണിച്ചുകൊടുക്കാൻ ചക്രവർത്തിയാൽ നിയോഗിച്ചയക്കപ്പെട്ട "ദിനൻ" എന്നൊരു പ്രണിധിയും ഉൾപ്പെട്ടിരുന്നു. ദിനൻ മഹാരാജനോടും മന്ത്രിസത്തമന്മാരോടുംകൂടി രാജസമക്ഷം പ്രാപിച്ചു് സാഷ്ടാംഗത്തെ അഭിവാദ്യം ചെയ്തുനിന്നു. അനന്തരം ദിനൻ മഹാരാജാവിനെ താണുവണങ്ങീട്ടു് അത്യധികം വിനയഭയപാരവശ്യത്തോടെ ആ തിരുമേനിയെ വീക്ഷിച്ചുകൊണ്ടു് "നൃപവര! രാജശേഖര! അവിടത്തെ കല്പനപ്രകാരം അടിയൻ കനകവിജയന്മാരെയും ആനയിച്ചുകൊണ്ടു് മധുരാ രാജധാനിയിൽ എത്തിയവൻ ചോളചക്രവർത്തിയെക്കണ്ടു് വന്ദിച്ചുനിന്നു. ആ തിരുമേനിയോടു് ഉത്തരമിഥിലയിൽ നടന്ന എല്ലാ വർത്തമാനത്തെയും സവിസ്തരം തിരുമനസ്സറിയിച്ചു. അനന്തരം ആ രാജാധിരാജൻ തന്റെ പുത്രനായ കനകനെ സാദരം വീക്ഷിച്ചു്:—

അടർക്കളത്തിൽ ഉടവാളും വെൺകൊറ്റക്കുടയും വെടിഞ്ഞു് ആരാതികളെ ഭയന്നു ആക്രമണംകൊണ്ടു് അക്ഷിക അഗോചരന്മാരായ പ്രതിയോഗികളെ ബന്ധനസ്ഥരാക്കി

കൊണ്ടു പോരുന്നതു് അടർപ്രമാണത്തിനും ചേരമാൻപെരുമാക്കന്മാരുടെ അത്യന്തമഹിമയ്ക്കും ഒട്ടുംതന്നെ അനുയോജ്യമായതല്ല എന്നു അവഹേളനമായി അരുളിച്ചെയ്തു. അനന്തരം ഞങ്ങൾ അവിടെനിന്നും പാണ്ഡ്യരാജ്യത്തിന്റെ തലസ്ഥാനനഗരിയും സുവർണ്ണമയങ്ങളായ പ്രാസാദശൃംഗങ്ങളാൽ പ്രശോഭിതവുമായ മധുരാപുരിയിലെത്തി പാണ്ഡ്യരാജാവിനെക്കണ്ടുവന്ദിച്ചു് അദ്ദേഹത്തോടും അവിടത്തെ ജൈത്രയാത്രയെക്കുറിച്ചുള്ള വർത്തമാനത്തെ പറഞ്ഞുകേൾപ്പിച്ചു കനകവിജയന്മാരെയും കാണിച്ചുകൊടുത്തു. ആ മഹാരാജാവാകട്ടെ "ചേരചക്രവർത്തിയോടു് എതിരിടാൻ ശേഷിയില്ലാതെ ഭയന്നോടി താപസവേഷംധരിച്ച ഈ അലസന്മാരായ ആര്യരാജാക്കന്മാരെ ഈവിധം ബന്ധനത്തിൽ പാർപ്പിക്കുന്നതു വീരന്മാരായ രാജന്യന്മാർക്കു തീരെ യോജിച്ച പ്രവൃത്തിയല്ല. ചേരലാതന്റെ ഇത്തരമായ വീരകൃത്യം എറ്റവും ജുഗുപ്സാവഹമാണു്." എന്നുമാത്രം കല്പിച്ചു. ഇതു തിരുമനസ്സുണർത്തിക്കാനായിട്ടു മാത്രമാണു് അടിയങ്ങൾ ഈക്ഷണത്തിൽ ഇവിടെ വിടകൊണ്ടതു് എന്നു പറഞ്ഞിട്ടു ഈഷന്നമിതമായ ശിരസ്സോടുകൂടി പരമവിനീതനായിനിന്നു.

ചോളപാണ്ഡ്യന്മാരുടെ എതാദൃശമായ സംഭാഷണത്തിൽനിന്നും അവർ തന്നോടു് അസഹ്യമായും അപമര്യാദമായും പെരുമാറിയെന്നുള്ള വസ്തുതയെ ചക്രവർത്തി മനസ്സിലാക്കുകയും തന്മൂലം അദ്ദേഹം ഏധമാനക്രോധനായി ഉടൻതന്നെ സ്വാസനാവിഷ്ടരത്തിൽനിന്നു പൊടുന്നനെ ചാടി എഴുന്നേല്ക്കുകയും ചെയ്തു. അദ്ദേഹത്തിന്റെ ക്രോധാതിരേക

ത്തെ കണ്ടുനിന്നവർ എല്ലാവരും ഭയവിഹ്വലന്മാരായി വിറ ഇടങ്ങി. ചോളപാണ്ഡ്യന്മാർക്ക് ഉടനടി പരാജയംസംഭവി ച്ചുപോയോയെന്നു അവർ ആശങ്കിച്ചു. മഹാരാജാവിന്റെ ഭ്രൂവല്ലികൾ അത്യധികം ഭയങ്കരമായി. അദ്ദേഹം പടപ ടായെന്നു പൊട്ടിച്ചിരിച്ചു. എന്നാൽ ക്രോധാവേശജന്യ മായ അദ്ദേഹത്തിന്റെ ശരീരസ്ഫുരണവും ചാഞ്ചല്യവും ഇളക്കവും അവസാനിച്ചില്ല. അദ്ദേഹം തന്റെ കരതല ങ്ങളെ തമ്മിൽ ഉരസിക്കൊണ്ടു "ഹാ! ഹാ! എന്തത്ഭുതം! ഈ ചോളപാണ്ഡ്യരാജാക്കന്മാരുടെ ഗർവ്വം ഇത്രയ്ക്ക് അ സഹനീയമാണോ? നമ്മുടെ അമിതമായ കൈക്കരുത്തും അതു ല്യമായ വാൾത്തലയും സംപൂർണ്ണമായി അറിഞ്ഞിരുന്നിട്ടും ഈ രാജാധമന്മാർ കേവലം അജ്ഞന്മാരെന്നപോലെ നമ്മെ അത്യധികം ആക്രമിച്ചല്ലോ? എന്നാൽ ഇവരുടെ അ ഹങ്കാരത്തെ അതിവേഗം നിർമ്മാർജ്ജനം ചെയ്യുന്നുണ്ട്" എന്നു കോപാക്രാന്തനായി ഗർജ്ജിച്ചുകൊണ്ടു തന്റെ കോ ശാന്തത്തിൽ കൈയിട്ടു.

ചക്രവർത്തിയുടെ അപ്രതിഹതമായ ആത്മധൈര്യത്തെ വീക്ഷിച്ചവനായ മാടലൻ എണീറ്റുനിന്നു ഒരു രാജർഷ ന്നെ നോക്കി അദ്ദേഹത്തോട് ഇപ്രകാരം ഉണർത്തിച്ചു.

അമേയവീര്യന്മാരായ അനേകം വൈരിഭൂപാലന്മാ രെ അടർക്കളത്തിൽ അനായാസേന പരാജിതനാക്കി വീര ധർമ്മത്തിന്ന് പൊന്നുവിളക്കായി വിളങ്ങിയ ഹേ! ചേര വംശചൂഡാമണേ! അവിടത്തെ സ്തോത്രപാത്രം ചിരകാ ലം പ്രശോഭിച്ചാലും. അവിടത്തെ എത്രാദൃശമായ പ്രഭാ

ണ്ഡകോപത്തെ സ്വല്പമൊന്നു നിയന്ത്രിച്ചാലും! അവിടത്തെ ആയുഷ്കാലം സമുദ്രതിരങ്ങളിലെ മണൽത്തരികളുടെ എണ്ണത്തിലും അധികരിച്ച് അവിടുന്ന് നെടുനാൾ ഈ മഹീമണ്ഡലം പാലിച്ച് വാഴുമാറാകട്ടെ, അല്ലയോ ഭൂപാലതിലകമേ! എന്റെ അവനതമായ നിവേദനത്തെ ലഘൂകരിക്കാതെ കൈക്കൊള്ളേണമേ! അവിടത്തെ പ്രതാപകിരണന്റെ ഊഷ്മാവേൽക്കാത്തവരും അവിടത്തെ മഹിമയെ ആസ്വദിച്ചറിയാത്തവരും ഈ ഭൂമണ്ഡലത്തിന് ആരുംതന്നെയില്ല. അവിടത്തെ അപദാനങ്ങൾ വിസ്മയാവഹങ്ങളുമാണ്. വൻപിച്ച മത്തമാതംഗപ്പടകൾകൊണ്ടു നിബിഡവും ക്ലിഷ്ടാരോഗ്യവും ദുഷ്പ്രാപ്യവുമായ വിയലൂരിനെ അങ്ങ് അൽപക്ഷണംകൊണ്ട് അനായാസേന നശിപ്പിച്ചു. അതിമാല ചൂടി അവിടത്തോടെതിർത്ത അതിശൂരന്മാരായ ചോളരാജാക്കന്മാർ ഒൻപതുപേരെയും നെരിവായിൽ എന്ന സ്ഥലത്തുവെച്ചുണ്ടായ അതിഭൈരവമായ സംഗ്രാമത്തിങ്കൽ അങ്ങ് പരാജിതരാക്കി പ്രസ്ഫുടമായ പ്രശസ്തി നേടി.

അവിടെ പല ദ്വീപാന്തരങ്ങളിലും പാർത്തിരുന്ന ആരാതികളെ അനസ്യൂതമായി നാമാവശേഷമാക്കിത്തീർത്തു. അനന്തരം ആന്ധ്രരാജാക്കന്മാരെ ഗംഗാതീരത്തിങ്കൽവെച്ച് പരാജിതരാക്കി അതീവ പ്രശസ്തിനേടി. ഈവിധമായി പല രാജ്യം അനവധിഗനായി പോരാടി അസാമാന്യവിജയം നേടി ജയമാല്യമണിഞ്ഞ ഹേ! നൃപശിഖാമണേ! സർവ്വശാസ്ത്രവിശാരദ! അങ്ങ് നീണാൾ വാണാലും. അവിടത്തെ ക്രോധാവേശത്തെ ഒന്നുപശാന്തമാക്കിയാലും. അവിടുന്ന

ഇപ്പോഴം അൻപതാമത്തെ തിരുവയസ്സു തികഞ്ഞു് വാൎദ്ധക്യാവസ്ഥയുടെ പ്രാരംഭഘട്ടത്തിൽ കാലൂന്നിയിരിക്കുന്നു. ഇതുപൎയ്യന്തം പല യുദ്ധോദ്യമങ്ങളിലും അശ്രാന്തം ഏൎപ്പെട്ടു രാജ്യഭരണസംബന്ധമായ ലൌകികവിഷയങ്ങളിൽ മാത്രം നിബദ്ധനായി അങ്ങു് കാലയാപനം ചെയ്യുവെന്നല്ലാതെ ധാൎമ്മികപരമായ വൈദികകൎമ്മങ്ങളിൽ മനസ്സിനെ അശേഷം പ്രവൎത്തിപ്പിച്ചിട്ടില്ല. അവിടത്തെ പൂൎവന്മാർ മഹാമണ്ഡലാധിപതികളായി പരിശോഭിച്ചിരുന്നു. അവരും രാജ്യഭരണവിഷയമായി മഹത്തായ പല അസാദ്ധ്യകൎമ്മങ്ങളും ചെയ്തിട്ടുണ്ടെന്നല്ലാതെ ധാൎമ്മികമായി എന്നും നിലനില്ക്കത്തക്ക യാതൊരു കാൎയ്യങ്ങളും ഒട്ടുംതന്നെ ചെയ്തിട്ടില്ല. അതുകൊണ്ടാണു് അവരുടെ കീൎത്തി ഈ ലോകത്തിൽ അധികം വ്യാപിക്കാത്തതു്. എത്രയും മഹത്തായ പലേ ദുസ്സാദ്ധ്യകാൎയ്യങ്ങളേയും സാധിച്ചു് ലബ്ധകീൎത്തിയോടുംകൂടി വിളങ്ങിയിരുന്ന രാജചക്രവൎത്തികളുടെ കുലത്തുള്ളവരു അവിടുന്നു് യുദ്ധോദ്യമങ്ങളിൽ അസാമാന്യവിദഗ്ദ്ധനായിരിക്കുന്നപോലെ ധാൎമ്മികവൃത്തിയിലും അത്യധികം പ്രശസ്തി നേടണേ!

ജീവന്മുക്തിയെ പ്രദാനം ചെയ്യുന്നതു് ധൎമ്മപരമായ യാഗാദികൎമ്മങ്ങൾ മാത്രമാണു്. അതുകൊണ്ടു് അങ്ങുന്നു് അത്തരം കൎമ്മങ്ങളെയാണു് ആചരിക്കേണ്ടതു്. അങ്ങനെയല്ലെങ്കിൽ അവിടത്തെ ഈ ജന്മോദ്ദേശം നിഷ്ഫലം നിരടിസന്ധിയാകും. ഈ ലോകത്തിൽ ഒന്നിനുംതന്നെ യാതൊരു നിലയുമില്ല. എന്തെന്നാൽ,

(മഞ്ജരി)

"എണ്ണമറ്റോരാം മനുജരും മന്നരും
മണ്ണോടു മണ്ണായ് മറഞ്ഞുപോകും.
മനുഷ്യജന്മവും മാഞ്ഞുവെന്നുവരാം
താനെ കർമ്മഫലം ശോഷിച്ചെങ്കിൽ
പുല്ലാം പുഴുവാം പറവയാം പാമ്പാകാം
പിന്നെയൊരു മീൻ മൃഗവുമാകാം.
മനുജനായിജ്ജനിക്കയും ചെയ്തിടാം
കാലേ ദേവത്വം ലഭിച്ചെന്നാകാം
പൊങ്ങിമേൽത്തട്ടിൽ മഹേശ്വരത്വമാർന്നിടാം
ഇങ്ങനെ കർമ്മഫലത്തിനാലേ
ഭംഗമില്ലാതെ മഹത്വം തുടർന്നഹോ
പൊങ്ങിയും താണുമുഴന്നിടുന്നു.
ശങ്കാവിഹീനമുഴലാകും ചഞ്ചല
എങ്ങുമേ പുരവന്ന സംസാരത്തിൽ
രംഗത്തിലാടും നടനതുല്യം ലോക-
രംഗത്തിലാടുന്ന ജീവികളും
ഓരോ ജന്മമെടുത്തുകൊണ്ടിങ്ങനെ
മനുഷ്യർ ഘോരനരകിലാഴും
കാലം വരുമ്പോളിദ്ദേഹിയും ദേഹത്തെ
ചാലേ ത്യജിച്ചങ്ങു പോയിടുന്നു
വമ്പിച്ച ജന്മമരണ ചക്രത്തിന്റെ
ഉറും തലയുമൊരാനമ്പേണി)
ജീവനോ കാററടിക്കുന്ന മരുവിങ്ക-
ലിട്ടതാം ദീപാവലികളല്ലോ

എപ്പോഴെണ്ണത്തിട്ടമായവയെന്നതു-
മൊപ്പത്തിൽ ചൊല്ലുവാനൊട്ടുമാകാ
ഇപ്പോഴെണ്ണത്തിട്ടമെന്നാം വാക്കും ചില-
തല്പം കഴിഞ്ഞതുമന്നതുപോകാം.
പുത്രരാലേതുമേ കാര്യംനമുക്കില്ല
ബുദ്ധിമാനായവരേ കേട്ടാലുമിന്നി
ധർമ്മമാണെന്നുമേ വൻതുണയെന്നു നി
സ്സമ്മതമാണതോ! ചിന്തിച്ചാലും."

(ചിലപ്പതികാരം)

ആയതുകൊണ്ട് അല്ലയോ മഹാരാജാവേ! ഈ ജീവികൾ ഓരോരുത്തരും തങ്ങളുടെ കർമ്മത്തിനൊത്ത ഗതിയെ പ്രാപിക്കുമെന്നുള്ളതു നിശ്ചയംതന്നെ. ഉത്തമജന്മം ലഭിച്ച പുണ്യാത്മാക്കളുടെ ഗതി ലോകത്തിൽ സാധാരണ ജീവികളുടെ ഗതിപോലെ ജനനമരണദുഃഖപരവശരായി തീരുകയെന്നുള്ളതു് എനിക്കു സഹിക്കാവതല്ല. അതിനാൽ അമരന്മാരാൽപോലും അഭിവന്ദ്യനായ അങ്ങു് വേദോക്തപ്രകാരം ക്ഷത്രിയർക്കു വിധിച്ചിട്ടുള്ള മഹത്തായ ധർമ്മയജ്ഞങ്ങൾ നടത്തണം. ഇന്നു കാണുന്നവരെ നാളെ കാണാൻ പ്രയാസമാണു്. ചിലപ്പോൾ കണ്ടെന്നുവരാം; കണ്ടില്ലെന്നുംവരാം. എന്നുകൊണ്ടെന്നാൽ.

പാട്ട്.

"മർത്ത്യനൊരാൾതാൻ വയസ്സുതുന്നുവതാൻ
മെത്തുമഹസ്സും രാത്രിയായ്പോയിട്ടും

